ഇന്ത്യയിലെ

# ഇതിഹാസകഥകൾ.

# സീത, സാവിത്രി, ഉമ.

മിസ്സസ് സത്യനാഥൻ

രചിച്ചതിന്റെ പരിഭാഷ.

MACMILLAN AND CO., LTD.
MADRAS - BOMBAY - CALCUTTA.

1

## ഇന്ത്യയിലെ

# ഇതിഹാസകഥകൾ.

## ശ്രീരാമന്റെ ഭാൎയ്യ സീതാദേവി

### ഒന്നാമദ്ധ്യായം.

### ശ്രീരാമന്റെ ബാല്യം.

നമ്മുടെ രാജ്യം ഇന്ത്യയാകുന്നു. അതിന്നു ഭാരതവർഷം എന്നും പേരുള്ളതിനാൽ നാം ഭാരതീയരാകുന്നു. ഭാരതീയസ്ത്രീകൾ സൌന്ദൎയ്യം സത്യം വിനയം മുതലായ സൽഗുണങ്ങളോടും ഉള്ളവരാകുന്നു എന്നാൽ ഇവൎക്കു തക്കതായ പഠിപ്പില്ലെന്ന ഒരു കുറവുമുണ്ട്. മററു ജനങ്ങളുമായി അടുത്തു പെരുമാറാൻ ഇവൎക്കു തരമില്ല. ഈ കാരണത്താൽ വിദേശീയൎക്ക് ഇന്ത്യയിലെ സ്ത്രീകളെക്കുറിച്ച് അറിവു നന്ന കുറയും. എന്നാൽ പണ്ട് ഇവരുടെ സ്ഥിതി അങ്ങനെ ആയിരുന്നില്ല. അന്ന് ഇവർ നല്ലവണ്ണം പഠിച്ചിരുന്നു. സ്നേഹിതരുടെ കൂട്ടത്തിൽ ചേൎന്ന് ഇഷ്ടംപോലെ നടക്കാമായിരുന്നു. വിദ്യാഭ്യാസം മുതലായ ഗുണങ്ങളാൽ മഹിമയും കീൎത്തിയും സമ്പാദിച്ച സ്ത്രീകളെ എല്ലാവരും സ്നേഹിച്ചു ബഹുമാനിക്കയും ചെയ്യും.

ഇങ്ങിനെയുള്ളവരിൽ പെട്ട ഒരു് ഉത്തമസ്ത്രീ ആയിരുന്നു സീതാദേവി. സീത രാമദേവന്റെ ഭാൎയ്യയായിരുന്നു. ഈ ദേവിയുടെ കീൎത്തിക്ക് അതിരില്ല. ഭാരതീയർ സീതയെ ഇത്ര അധികം സ്നേഹിപ്പാനും മാനിപ്പാനും കാരണമെന്തെന്ന് അന്വേഷിപ്പാൻ നിങ്ങൾക്ക് ഇഷ്ടമില്ലെന്നു വരാമോ? ജനങ്ങൾ സീതയെ സ്നേഹിപ്പാൻ കാരണം അവളുടെ വെറും സൌന്ദൎയ്യവും സാമൎത്ഥ്യവും മാത്രമാണോ? സീതക്കു വേറെയും അനേകഗുണങ്ങൾ ഉണ്ടായതിനാലത്രേ ജനങ്ങൾ അവളെ ആദരവോടെ മാനിക്കുന്നതു്. ഈ സദ്ഗുണങ്ങൾ ഹേതുവായി സീതാദേവി ശ്രീരാമനെ തന്റെ പ്രാണനെക്കാൾ അധികം സ്നേഹിച്ചു. ഈ നിരുപമമായ സ്നേഹം കണ്ടു സന്തോഷിക്കുന്ന ഭാരതീയരുടെ ബഹുമാനത്തിന്നു സീത പാത്രമാകുന്നു. സ്ത്രീകൾ സീതയെപ്പോലെ സദ്ഗുണമുള്ളവർ ആയിരിപ്പാൻ ആശിച്ച് ഇന്നും ഭാരതീയർ ബാലികമാരെ സീതയെന്നു പേർ വിളിക്കുന്നു

അനേകായിരം കൊല്ലങ്ങൾക്കു മുമ്പ് ഈ രാജ്യത്തിൽ വളരെ രാക്ഷസന്മാർ ഉണ്ടായിരുന്നു. ഈ ദുഷ്ടന്മാരുടെ ശരീരം നീണ്ടതും ആകാരം വികടവും ആയിരുന്നു. ഈശ്വരനെ സേവിച്ചു, പുണ്യം സംപാദിക്കുന്ന ഋഷിമാർ എന്ന സൽപുരുഷന്മാരും വനങ്ങളിൽ വസിച്ചിരുന്നു. ഈ മഹാന്മാരെ നിൎദ്ദയരായ രാക്ഷസർ ഉപദ്രവിച്ച് അവരുടെ തപസ്സിന്നു മുടക്കം വരുത്തി. രാക്ഷസരുടെ ദ്രോഹം സഹിപ്പാൻ കഴിയാതെ ഋഷിമാർ വിഷ്ണുവിനെ ശരണം പ്രാപിച്ചു രക്ഷക്കായി പ്രാൎത്ഥിച്ചു. "രാക്ഷസന്മാരുടെ രാജാവായ രാവണൻ എന്ന ദുരാത്മാവിനെ കൊല്ലുവാനായി ഞാൻ ഭൂമിയിൽ മനുഷ്യനായി ജനി

ക്കാം." എന്നു പറഞ്ഞു വിഷ്ണു ഋഷിമാരെ ആശ്വസിപ്പിച്ചു.

ഈ കാലത്തു് അയോദ്ധ്യാരാജ്യത്തിൽ ദശരഥൻ എന്ന മഹാരാജാവു വാണിരുന്നു. ദശരഥൻ പ്രജകളെ വാത്സല്യത്തോടെ രക്ഷിച്ചു കൊണ്ടു് അവർ മഹാരാജാവിനെ പിതാവിനെപ്പോലെ ബഹുമാനിച്ചു. രാജ്യത്തിൽ എങ്ങും നല്ല സമൃദ്ധി ഉണ്ടായിരുന്നിട്ടും മക്കളില്ലാത്ത കാരണം രാജാവിന്നു മനസ്സുഖമുണ്ടായിരുന്നില്ല. സന്താനത്തിന്നായി രാജാവു വളരെ സൽക്കർമ്മങ്ങളെ ചെയ്തു. ദേവന്മാരെ പ്രസാദിപ്പിപ്പാൻ ദശരഥൻ ഒരു യാഗം തുടങ്ങി. ദേവന്മാർ സ്വർഗ്ഗത്തിൽ യോഗം കൂടി വിഷ്ണുവിനോടു ദശരഥന്റെ മനോരഥം സഫലമാക്കാൻ പ്രാർത്ഥിച്ചു. വിഷ്ണു ദേവസഭയിൽ വെച്ചു് അവരുടെ അപേക്ഷയെ സാധിച്ചുകൊടുക്കാമെന്നു വാഗ്ദാനം ചെയ്തു.

ദേവർ ദശരഥന്റെ യാഗത്തിങ്കൽ വന്നു ചേർന്നു തങ്ങൾക്കുള്ള അംശങ്ങളെ കൈക്കൊള്ളുകയായിരുന്നു. അപ്പോൾ പെട്ടെന്നു് അഗ്നികുണ്ഡത്തിൽ നിന്നു് ഒരു ദിവ്യപുരുഷൻ പ്രത്യക്ഷനായി. ഉടനെ ദശരഥനും യാഗശാലയിൽ കൂടിയ സ്ത്രീപുരുഷന്മാരും ഈ ദേവനെ നമസ്കരിച്ചു സ്തുതിച്ചു. ദേവൻ തന്റെ കൈയിൽ ഉണ്ടായിരുന്ന സ്വർണ്ണപാത്രത്തെ ദശരഥന്റെ വശം കൊടുത്തു് അമൃതോപമമായ ഈ പായസം പത്നിമാർക്കു പകുത്തു കൊടുത്താൽ നാലു പുത്രന്മാർ ജനിക്കും എന്നു പറഞ്ഞു മറഞ്ഞു. ദശരഥൻ ഒരു സൽപുമാനാണെന്നു് ഈ അവസരത്തിൽ വിഷ്ണു അറിഞ്ഞു് അദ്ദേഹത്തിന്റെ പുത്രന്മാരിൽ ഒരുവനായി അവതരിപ്പാൻ നിശ്ചയിച്ചു.

ദശരഥൻ ആ ദിവ്യപായസത്തെപ്പകുത്തു കൌസല്യ, സുമിത്ര, കൈകേയി എന്ന തന്റെ മൂന്നു ഭാര്യമാർക്കു കൊ-

ടുത്തു. അവർ പായസം കുടിച്ചു കുറെ കാലം ചെന്നപ്പോൾ മഹാരാജാവിന്നു നാലു പുത്രന്മാർ ജനിച്ചു. ശ്രീരാമൻ കൌസല്യയുടേയും ഭരതൻ കൈകേയിയുടേയും പുത്രന്മാരായിരുന്നു. സുമിത്രക്കു ലക്ഷ്മണൻ ശത്രുഘ്നൻ എന്ന ഇരട്ട കുട്ടികൾ ഉണ്ടായി. പ്രിയകുട്ടികളേ, ഈ ബാലകന്മാർ സാധാരണശിശുക്കൾ അല്ലെന്നു നിങ്ങൾക്കറിയാമല്ലോ. അവർ വാസ്തവത്തിൽ വിഷ്ണുഭഗവാന്റെ അംശങ്ങളാണ്. അവരിൽ ജ്യേഷ്ഠനായ ശ്രീരാമൻ വിഷ്ണുവിന്റെ അൎദ്ധാംശം കൊണ്ടു ജനിച്ചു. മറെറ പകുതി ശേഷം മൂന്നു പുത്രന്മാരായും ജനിച്ചു.

സുന്ദരന്മാരായ ഈ കുട്ടികളെ പല വിഷയങ്ങളും പഠിപ്പിച്ചു. നാൾക്കുനാൾ ഇവരുടെ സൽസ്വഭാവം, ധൈൎയ്യം, ജ്ഞാനം എന്നിവ വൎദ്ധിച്ചു പോന്നു. ഒരു ദിവസം പുണ്യാത്മാവായ വിശ്വാമിത്രമഹൎഷി അയോദ്ധ്യയിൽ എഴുന്നെള്ളി, രാക്ഷസരുടെ അസഹ്യമായ ഉപദ്രവത്താൽ തന്റെ ധൎമ്മത്തിന്നു വിഘ്നം നേരിട്ടതായി രാജാവിനെ അറിയിച്ചു. "അവരിൽ രണ്ടു പേർ എന്റെ യാഗം മുടക്കുന്നു. യാഗത്തെ കാത്തു രക്ഷിപ്പാൻ അങ്ങയുടെ പുത്രൻ രാമനെ എന്റെ ഒരുമിച്ച് അയച്ചാൽ സൎവ്വവും ശുഭമായ്ക്കലാശിക്കും" എന്നു വിശ്വാമിത്രൻ പറഞ്ഞു.

ഇതു കേട്ട രാജാവ് എന്തു ചെയ്യേണമെന്ന് അറിയാതെ പരിഭ്രമിച്ചു. രാമനെ മഹൎഷിയുടെ ഒന്നിച്ചു കാട്ടിൽ അയപ്പാൻ രാജാവിന്നു മനസ്സില്ലായിരുന്നു. കോമളബാലനായ രാമന്നു ദുഷ്ടരാക്ഷസന്മാരോടു യുദ്ധം ചെയ്വാൻ സാധ്യമോ? രാമനെ അയച്ചില്ലെങ്കിൽ വിശ്വാമിത്രൻ കയൎത്തു കോപിക്കും. അന്നും മഹാരാജാക്കന്മാർ പോലും ഈശ്വരഭക്തരെ ഭയപ്പെട്ടു നടന്നിരുന്നു. ഒടുക്കം മകനെ

അയക്കാതിരിപ്പാൻ നിവൃത്തിയില്ലെന്നു കണ്ടു പ്രിയപുത്രനെ വിട്ടു നില്ക്കേണ്ടി വന്നുവല്ലോ എന്നു വ്യസനിച്ചു. തന്റെ വാക്കു സത്യമാക്കാൻ തീൎച്ചയാക്കി രാമനേയും ലക്ഷ്മണനേയും മഹൎഷിയെ ഭരമേല്പിച്ചു. മൂവരും ഉടനെ യാത്രയായി. അവർ കാട്ടിൽ കാൽനടയായി നടന്നു. പല കുന്നുകളും പുഴകളും ആറുകളും കടക്കേണ്ടി വന്നു. ഒടുക്കം ഒരു വങ്കാട്ടിൽ എത്തി. അവിടെ ഉണ്ടായിരുന്ന വിശ്വാമിത്രന്റെ ആശ്രമത്തെക്കണ്ടു. ആ കാട്ടിൽ രാമലക്ഷ്മണന്മാർ രാക്ഷസന്മാരായി ഘോരയുദ്ധം ചെയ്തു രണ്ടു പേരെ കൊന്നു. വിശ്വാമിത്രൻ യാഗം സംപൂൎണ്ണമായിക്കഴിക്കയും ചെയ്തു.

വിശ്വാമിത്രൻ ശ്രീരാമന്റെ വിവാഹത്തെക്കുറിച്ച് ആലോചിച്ചു തുടങ്ങി. ദേവനായ രാമന് അവനെപ്പോലെ മഹിമയുള്ള കന്യകയാണു ഭാൎയ്യയാകേണ്ടതു്. അക്കാലത്തു മിഥിലാരാജ്യത്തിൽ മഹാരാജാവായി ജനകൻ വാണിരുന്നു. ഒരു നാൾ ജനകൻ യാഗം ചെയ്യാൻ ഉഴുത വയൽ കാണ്മാൻ ചെന്നിരുന്നു. അപ്പോൾ ഒരു ഉഴവുചാലിൽ ഒരു പെൺപൈതലിനെക്കണ്ടു, രാജാവു് അതിനെ ഭാൎയ്യവശം കൊടുത്തു. ഉഴവുചാലിനു സംസ്കൃതത്തിൽ സീതയെന്നു പറയും. അതു കൊണ്ടു് അവർ കുട്ടിക്കു സീതയെന്നു പേർ വിളിച്ചു. മക്കളില്ലായ്കയാൽ ദമ്പതിമാർ ഈ ശിശുവിനെ പുത്രിയായിപ്പോററി വളൎത്തി.

സീത ഒരു രാജകുമാരിക്കു് ഉചിതമായ പല പല വിഷയങ്ങളും പഠിച്ചു. ഇങ്ങനെ കുറെ കൊല്ലങ്ങൾ കഴിഞ്ഞു. സീത വിദ്യയും സൌന്ദൎയ്യവും മനോഗുണങ്ങളും തികഞ്ഞ നല്ല ഒരു കന്യകയായി വളൎന്നു. വാസ്തവത്തിൽ സീത വിഷ്ണുവിന്റെ ഭാൎയ്യയായ ലക്ഷ്മി തന്നെയായിരുന്നു. വിഷ്ണു രാമനായി ഭൂമിയിൽ അവതരിച്ച ശേഷം ലക്ഷ്മിയും സീത

യായി ഈ ലോകത്തിൽ വന്നു പിറന്നിരിക്കയായിരുന്നു. അതു കൊണ്ടു് ഈശ്വരൻ രാമന്നായി സങ്കല്പിച്ചു വെച്ച ഭാൎയ്യ തന്നെയായിരുന്നു സീത. എന്നിട്ടും സീതയെ ഭാൎയ്യയായി കൈക്കൊള്ളുവാൻ ഉള്ള അവസരം അതു വരെ എത്തിയിരുന്നില്ല. വിശ്വാമിത്രൻ ആ അവസരം ഉണ്ടാക്കി കൊടുത്തു. രാമലക്ഷ്മണന്മാരെ അദ്ദേഹം മിഥിലയിൽ കൂട്ടി കൊണ്ടു പോയി. സീതയെ ഭാൎയ്യയായികിട്ടാൻ ഇച്ഛിക്കുന്നവൻ ശിവന്റെ വലിയ വില്ലു കുലച്ചു അമ്പു തൊടുക്കേണ്ടിയിരുന്നു. സീതയെ വരിപ്പാൻ പല രാജാക്കന്മാരും മിഥിലയിൽ ചെന്നു വില്ലു കുലപ്പാൻ ശ്രമിച്ചു, എങ്കിലും അതു് ആൎക്കും സാധിച്ചില്ല. എന്നാൽ ശ്രീരാമൻ പ്രയാസം തെല്ലുമില്ലാതെ വില്ലു കുലച്ചു അമ്പു തൊടുത്തു. ഉടനെ സീത വന്നു രാമന്റെ കഴുത്തിൽ വരണമാലയിട്ടു. പിന്നെ വളരെ ആഘോഷത്തോടും ആഡംബരത്തോടും കൂടി സീതാവിവാഹം ശുഭമായി കഴിഞ്ഞു; ലോകത്തിൽ എങ്ങും സന്തോഷമുണ്ടായി.





രണ്ടാമദ്ധ്യായം.

## ശ്രീരാമന്റെ വനവാസം.

വാൎദ്ധക്യം കൊണ്ടു ദശരഥൻ ക്ഷീണിക്കയായിരുന്നു. വിവാഹം കഴിഞ്ഞു യൌവനം തികയുന്ന രാമന്നു രാജ്യം ഭരിപ്പാൻ സാമൎത്ഥ്യം ഉണ്ടു്. അതു കൊണ്ടു രാജ്യം അവന്നു വിട്ടു കൊടുപ്പാനും അവനെ രാജാവായി അഭിഷേകം ചെയ്വാനും ദശരഥൻ നിശ്ചയിച്ചു. രാജാവിന്റെ നിശ്ചയം കേട്ടു പ്രജകൾ സന്തോഷിച്ചു. അവർ പട്ടാഭിഷേകത്തിന്നായി കേമിച്ച ഒരുക്കങ്ങൾ ചെയ്തു തുടങ്ങി. "വിധിച്ചതേ വരൂ; കൊതിച്ചതു വരാ" എന്ന ചൊല്ലിന്റെ സാരം അവർ ഓൎത്തിരുന്നില്ല. അവർ സ്വപ്നത്തിൽ പോലും ശങ്കിക്കാത്ത ഒരു സംഭവം നിമിത്തം അവൎക്കു വലിയ ആശാഭംഗം നേരിട്ടു.

ദശരഥന്റെ ഭാൎയ്യ കൈകേയി രാജകുടുംബത്തിന്നു ദ്രോഹമായ്ത്തീൎന്നു. ഈ രാജ്ഞി ദുൎബ്ബുദ്ധിയായ തന്റെ ദാസിയുടെ ദുരുപദേശം കേട്ടു. അതു ഹേതുവായി കൈകേയിക്കു രാമനിൽ പക വൎദ്ധിച്ചു തുടങ്ങി. എത്രയോ കൊല്ലങ്ങൾക്കു മുമ്പു ദശരഥൻ കൈകേയിക്കു രണ്ടു വരങ്ങൾ കൊടുത്തിരുന്നു. രാജ്ഞി ചോദിക്കുമ്പോൾ അവയെ കൊടുക്കാമെന്നു രാജാവു സത്യം ചെയ്തിരുന്നു. ഈ വരങ്ങളെ സാധിപ്പാൻ വേണ്ടി രാജ്ഞി ദശരഥന്റെ സന്നിധിയിൽ ചെന്നു പണ്ടു വാഗ്ദാനം ചെയ്ത വരങ്ങൾ കൊടുക്കേണമെന്നു യാചിച്ചു. "രാമന്റെ അഭിഷേകഹേതുവായി ഗൃഹന്തോറും മഹോത്സവമായിരിക്കെ ഞാൻ ഭവതിയുടെ ഇഷ്ടം

എന്താണു താൽപൎയ്യം എന്നു കേൾക്കട്ടെ" എന്നു ദശരഥൻ പറഞ്ഞു.

ഇതു കേട്ട രാജ്ഞി പറഞ്ഞു, "രാമൻ പതിനാലു കൊല്ലം കാട്ടിൽ പാൎക്കണം. ഇതു ഒന്നാം വരം. ഇപ്പോൾ രാമന്റെ അഭിഷേകത്തിന്ന് ഒരുക്കിയ സാമഗ്രികൾ കൊണ്ടു ഭരതനെ രാജാവായി അഭിഷേകം ചെയ്യണം. ഇതു രണ്ടാം വരം."

കൈകേയിയുടെ വാക്കു രാജാവിന്നു ശല്യമായി ഹൃദയത്തിൽ തറച്ചു. എന്താണു നിവൃത്തി? ഭാൎയ്യക്കു കൊടുത്ത വാക്കു മാററി നടക്കാമോ? അതു രാജാവിന്റെ ഗൌരവത്തിന്നു പോരായ്കയാൽ ഒട്ടും പാടില്ല. രാജാവു രാമനെ വരുത്തി താൻ കൈകേയിക്കു കൊടുത്ത വരങ്ങളെക്കുറിച്ചു സംസാരിച്ചു. അച്ഛന്റെ ഇഷ്ടത്തെ ബഹുമാനിച്ചു നടക്കുന്നതു തന്റെ മുറയാകുന്നു എന്നു രാമന്നു നല്ലവണ്ണം അറിയാമായിരുന്നു. അതു കൊണ്ടു രാമന്നു ചിററമ്മയോടു വെറുപ്പ് അരിശം തോന്നിയില്ല. അദ്ദേഹം അച്ഛനെ ആശ്വസിപ്പിച്ചു രാജ്ഞിക്കു കൊടുത്ത വാക്കു പ്രകാരം അവരുടെ അപേക്ഷയെ സാധിപ്പിച്ചു സത്യം രക്ഷിക്കണമെന്ന് അച്ഛനോടു യാചിച്ചു. പിതാവിന്റെ ആജ്ഞയെ തലയിൽ വഹിച്ചുംകൊണ്ടു സന്തോഷത്തോടെ താൻ കാട്ടിലേക്കു പുറപ്പെടുമെന്നു രാമൻ ബോധിപ്പിച്ചു.

പിന്നെ രാമൻ അവിടുന്നു കൊട്ടാരത്തിൽ ചെന്നു സീതയെക്കണ്ടു നടന്ന വിവരങ്ങൾ കേൾപ്പിച്ചു. "ഞാൻ കാട്ടിൽ വാഴേണമെന്നാണു താതാജ്ഞ. അതിനെ നടത്തുവാൻ ഞാൻ പോകയാണ്" എന്നു രാമൻ പറഞ്ഞു.

ശ്വശുരന്റെ ആജ്ഞയെ നടത്തുവാൻ കാട്ടിൽ പോയാൽ അനുഭവിക്കേണ്ടുന്ന സങ്കടങ്ങൾ ഓൎത്തു സീത മുഷി

ഞ്ഞുവോ? ഇല്ല, ആ കുലീനസ്ത്രീ അത്യന്തം സന്തോഷിക്കയാണു ചെയ്തതു്. രാജ്യസുഖങ്ങളെല്ലാം ഉപേക്ഷിച്ചു്, ആപത്തുകളെ അലക്ഷ്യമാക്കി, പിതാവിന്റെ ആജ്ഞയെ നടത്തുന്നതിന്നു് ഒരുങ്ങിയ ഭൎത്താവിന്റെ നിശ്ചയത്തെ അറിഞ്ഞു സീത അത്യന്തം സന്തോഷിച്ചു് അദ്ദേഹത്തെ സ്തുതിച്ചു. ഭൎത്താവിന്റെ ഐശ്വൎയ്യത്തിൽ ഭാൎയ്യക്കു അവകാശം ഉള്ളതു കൊണ്ടു തന്റെ ഭാഗം അനുഭവിപ്പാൻ തന്നേയും അരണ്യത്തിൽ കൊണ്ടു പോകേണമെന്നു സീത പ്രാൎത്ഥിച്ചു.

“പ്രിയേ, ജനിച്ച നാൾ മുതല്ക്കു സുഖാനുഭോഗങ്ങളും ഉപചാരങ്ങളും അനുഭവിച്ചു ശീലിച്ച ഭവതി കൊട്ടാരം വിട്ടു പോവാൻ ആശിക്കേണ്ടാ. കാട്ടിൽ ഒരു നേരം കഴിപ്പാൻ വിചാരിക്കേണ്ടാ. അതു നാടല്ല; കല്ലും മുള്ളും നിറഞ്ഞു ദുൎഗ്ഗമമായ അടവിയിൽ നടക്ക എന്നതു ജാനകിക്കു ശക്യമല്ല. അവിടെ സുഖമില്ലെന്നു മാത്രമല്ല എണ്ണമററ ആപത്തുകളും ഉണ്ടു താനും” എന്നു രാമൻ പറഞ്ഞു.

“സുഖദുഃഖങ്ങളെ ലക്ഷ്യമാക്കാതെ ഭൎത്താവിനെ ഭജിക്കുന്നവളാണു പതിവ്രത. ഭൎത്താവാണു് ഈശ്വരൻ എന്നു വിശ്വസിക്കുന്ന സ്ത്രീകൾ ഭൎത്താവിന്റെ ശുശ്രൂഷ ഒന്നുമാത്രമേ സന്തോഷകാരണമാകയുള്ളൂ. ഭൎത്താവിന്റെ രക്ഷയിലുള്ള സ്ത്രീകൾ വനത്തിലേ ആപത്തുകളേയും സങ്കടങ്ങളേയും കുറിച്ചു ചിന്തിപ്പാനില്ല. സഹധൎമ്മചാരിണിയായ ഞാൻ ഒന്നിച്ചു് ഉണ്ടെങ്കിൽ അങ്ങേക്കു കഷ്ടങ്ങൾ കുറയുകയും സൌകൎയ്യങ്ങൾ കൂടുകയും ചെയ്യും; അതു കൊണ്ടു് എന്നെ വിട്ടു പോകരുതെന്നു ഞാൻ പ്രാൎത്ഥിച്ചു കൊള്ളുന്നു” എന്നു സീത കണ്ണീർ തൂകിപ്പറഞ്ഞു.

"പ്രിയ സീതേ, നമ്മുടെ ഉദ്യാനത്തിൽ എന്റെ ഒന്നിച്ചു കാൽനാഴിക നടക്കുമ്പോഴേക്കു ഭവതി എത്ര കഷ്ടപ്പെട്ടു! പിന്നെയുണ്ടോ ഭവതി ദുൎഗ്ഗമവനത്തിൽ പതിനാലുകൊല്ലം നടക്കുന്നു? അതു കേവലം അസാദ്ധ്യം തന്നെ. ഭവതിയെയും കാനനത്തിൽ കൊണ്ടുപോവാൻ അച്ഛൻ കല്പിച്ചിട്ടുമില്ല. അതു കൊണ്ടു വനവാസം കഴിഞ്ഞു ഞാൻ മടങ്ങി വരുന്നതു വരെ ഭവതി അമ്മയുടെ ഒന്നിച്ചു സ്വസ്ഥയായി അരമനയിൽ ഇരിക്കയാണു് ഉത്തമം," എന്നു രാമൻ പറഞ്ഞു.

വ്യസനം സഹിപ്പാൻ കഴിയാതെ കരഞ്ഞും കൊണ്ടു സീത പറഞ്ഞു:—"എന്റെ പ്രാണനാഥാ, അങ്ങയെ വിട്ടു് ഒരു ക്ഷണം പോലും എനിക്കു ജീവിച്ചു കൂടാ. പതിനാലു കൊല്ലം ഞാൻ വിട്ടു് പാൎക്കണമെന്നു് എന്റെ ഹൃദയം അറിയാത്ത ആളെപ്പോലെ കല്പിപ്പാൻ അങ്ങേക്കു തോന്നിയതാണു വലിയ കഷ്ടം! എന്റെ യൗവനത്തെ തള്ളിക്കളവാൻ തക്ക കാരണം ഞാൻ എന്താണു ചെയ്തതു്? ഒന്നിച്ചു സഞ്ചരിക്കുമ്പോൾ അങ്ങേക്കു കഷ്ടത്തിന്നോ ഉപദ്രവത്തിന്നോ ഞാൻ ഇട വരുത്തുകയില്ല. അങ്ങയുടെ ക്ലേശങ്ങളെ കുറച്ചു കളവാൻ ഞാൻ നിത്യം ശ്രമിക്കും. എന്റെ പ്രാണേശ്വരാ, എന്നെ വിട്ടു പോകരുതേ! എന്റെ പ്രാൎത്ഥനയെ കൂട്ടാക്കാതെ എന്നെ വിട്ടു പോകുന്ന പക്ഷം എന്റെ ശേഷക്രിയകൾ വട്ടം കൂട്ടിയിട്ടു പോകേണ്ടു. വിജ്ഞന്മാരോടു് അതിപ്രസംഗം വേണമെന്നില്ലല്ലോ."

പ്രിയബാലരേ, സീതയുടെ സൽഗുണങ്ങളെ ഗ്രഹിച്ചു കൊള്ളുവിൻ! പ്രാണപ്രിയനെ അത്യന്തം സ്നേഹിച്ച കാരണം സീത സൎവ്വസുഖങ്ങളേയും ത്യജിച്ചു് അദ്ദേഹത്തിന്റെ സങ്കടങ്ങളിൽ പങ്കു കൊൾവാൻ കാട്ടിൽ പോയില്ലേ! ഭാര

ത്രിയബാലികമാരേ, സീതയെ അനുകരിച്ചു നടപ്പാൻ ശ്രമിക്കുവിൻ! സീത നിങ്ങളുടെ ഹൃദയത്തിൽ വിളങ്ങിക്കൊണ്ടിരിക്കട്ടെ!

സീത പ്രീതിപൂർവ്വം ചെയ്ത പ്രാർത്ഥനയെക്കൈക്കൊള്ളാതിരിപ്പാൻ രണശൂരനായിട്ടും രാമന്നു സാധിച്ചില്ല. അശ്രുക്കളെ തടുപ്പാൻ ആയുധങ്ങളുണ്ടോ? ബാഷ്പബാണങ്ങളെ പ്രയോഗിക്കുന്നവരോ അബലമാർ? രാമന്റെ ഒന്നിച്ചു സീതയും പുറപ്പെട്ടു. രാമന്റെ ബഹിശ്ചരപ്രാണനായ ലക്ഷ്മണൻ പിന്നാലെ നടന്നു. വ്യസനപരവശരായ പൌരർ കണ്ണീർ തൂകിത്തൂകി നടന്നു പോയി. നഗരം വിട്ടു് അനേകം കാതം ദൂരത്തായപ്പോൾ ശ്രീരാമൻ ജനങ്ങളെ ആശ്വസിപ്പിച്ചു മടക്കി അയച്ചു.

രാമൻ കാട്ടിൽ പോയി പത്തുനാൾ കഴിഞ്ഞു. പുത്രവിരഹത്താൽ ദശരഥന്നു കഠിനമായ മനസ്താപം ഉണ്ടായി. വ്യസനാധിക്യത്താൽ രാജാവു ക്ഷീണിച്ചു, രാമാ രാമാ എന്നു വിലപിച്ചു, പരലോകം പ്രാപിച്ചു. മരണകാലത്തു രാജാവിന്റെ സമീപം പുത്രന്മാരാരും ഉണ്ടായിരുന്നില്ല. കഷ്ടം! ശത്രുഘ്നനോടു കൂടി ഭരതൻ മാതുലനെക്കാണ്മാൻ കേകയരാജ്യത്തിൽ പോയിരുന്നു.

ദശരഥന്റെ മരണശേഷം മന്ത്രിമാർ യോഗം കൂടി, ഭരതനെ വരുത്തുവാൻ ദൂതന്മാരെ അയച്ചു. ഭരതൻ ബദ്ധപ്പെട്ടു വന്നു, അയോദ്ധ്യയെ നിശ്ശ്രീകവും നിശ്ശബ്ദവുമായി കണ്ടു പരിഭ്രമിച്ചു. വസ്തുത അറിവാൻ അമ്മയുടെ പ്രാസാദത്തിലേക്കു പോയി. കൈകേയി സന്തോഷിച്ചു പുത്രനെ ആലിംഗനം ചെയ്തു, രാജാവായി രാജ്യം ഭരിച്ചു സർവ്വഭോഗങ്ങളേയും അനുഭവിച്ചുകൊൾക എന്നു് ആശീർവ്വദിച്ചു. ശ്രീരാമൻ എവിടെയെന്നും തനിക്കു രാജ്യപ്രാപ്തി എങ്ങിനെ

ഉണ്ടായി എന്നു ഭരതൻ ചോദിച്ചപ്പോൾ കൈകേയി നടന്ന സംഗതികളെല്ലാം വിവരിച്ചു. തനിക്കു രാജ്യം കിട്ടാൻ വേണ്ടി അമ്മ അച്ഛനെക്കൊന്നു എന്നും നിർദ്ദോഷിയായ ജ്യേഷ്ഠനെ നാടു കടത്തി എന്നും ഭരതൻ അറിഞ്ഞു; അമ്മയുടെ ദുഷ്ടത ഓർത്തു ലജ്ജിച്ചു വ്യസനാധിക്യത്താൽ ബോധം കെട്ടു വീണു. കൈകേയി അവനെ ആശ്വസിപ്പിച്ചു. ബോധം വന്നപ്പോൾ ഭരതൻ പറഞ്ഞു:—"അമ്മേ, നിങ്ങൾ ഭർത്താവിനെക്കൊന്നു മഹാപാതകം ചെയ്തു, രഘുവംശത്തിന്റെ കീർത്തിയെ നശിപ്പിച്ചു. അന്യായത്താൽ സിദ്ധിച്ച ഈ രാജ്യം ഞാൻ ഭരിച്ചാൽ ഞാനും അമ്മയുടെ പാതകത്തെ പങ്കു കൊള്ളും. അതു കൊണ്ടു ഞാൻ നിങ്ങളുടെ മകനല്ലായ്കയാൽ എനിക്കു രാജ്യത്തിന്നു യാതൊരു് അവകാശവും ഇല്ലെന്നു സത്യം ചെയ്തു പറയുന്നു. ന്യായധർമ്മങ്ങൾ പ്രകാരം രാജ്യം ജ്യേഷ്ഠപുത്രനായ ശ്രീരാമന്റെ ജന്മാവകാശമാകുന്നു. ആ അവകാശം കൈമാററം ചെയ്വാൻ ബ്രഹ്മാവിന്നും കഴികയില്ല. പിതാവിന്റെ വാക്കു സത്യമാക്കാനായി അരണ്യവാസദുഃഖം അനുഭവിക്കുന്ന രാമഭദ്രന്റെ അടിമയായി ഞാൻ ജീവശേഷം കഴിപ്പാൻ ശപഥം ചെയ്യുന്നു. അമ്മയുടെ കാലാണെ സത്യം. ഈ വിധം ദാസ്യം തന്നെ നമ്മൾ ഇരുവരുടേയും പാപപരിഹാരത്തിന്നു മതിയായ പ്രായശ്ചിത്തം."

പിന്നെ ഭരതൻ മന്ത്രിമാരെച്ചെന്നു കണ്ടു. അവർ ഉപദേശിച്ച പ്രകാരം പിതൃക്രിയകൾ ചെയ്തു. ക്രിയകൾക്കു ശേഷം പൌരന്മാർ യോഗം കൂടി ഭരതനോടു രാജ്യം ഭരിപ്പാൻ അപേക്ഷിച്ചു. അപ്പോൾ ഭരതൻ പറഞ്ഞു:— "എന്റെ അമ്മ രാജ്യം കൈവശമാക്കാൻ എന്റെ പിതാവിനെ ചതിച്ചു ജ്യേഷ്ഠനെ നാടു കടത്തി. ഈ അന്യായം

നിങ്ങൾ മൌനമായി സഹിക്കയും ജ്യേഷ്ഠൻ പ്രവസിക്കുന്നതിനെ അനുമോദിക്കയും ചെയ്തതു് എനിക്കു വലിയ ദുഃഖ തന്നെ. അമ്മയുടെ ഈ അധൎമ്മത്തിൽ ഞാനും അനുകൂലിച്ചു നടക്കേണമെന്നു കല്പിക്കുന്നതു് എനിക്കു വലിയ സങ്കടമാണു്. മനു മുതല്ക്കുള്ള സൂൎയ്യവംശരാജാക്കന്മാർ പ്രജകളെ നീതിന്യായാനുഗ്രഹണം പ്രസാദിപ്പിപ്പാൻ എന്നും പ്രയത്നം ചെയ്തവരായിരുന്നു എന്നുള്ളതു സുപ്രസിദ്ധമാണല്ലോ. എന്നാൽ അവർ ധൎമ്മത്തെയോ നീതിയെയോ ലംഘിച്ചതായി നിങ്ങൾക്കറിവുണ്ടോ? സമുദായത്തെ സംരക്ഷിക്കുന്നതു മതവും ധൎമ്മവും നീതിയും ആകയാൽ ഇവയെ നശിപ്പിക്കാതിരിപ്പാൻ നാം ശ്രമിക്കേണം. അച്ഛൻ തന്ന രാജ്യത്തിന്നു ന്യായമായ അധികാരം എനിക്കില്ലായ്കയാൽ അതിനെ ഭരിച്ചു കൊള്ളേണമെന്നു രാമനോടു് അപേക്ഷിപ്പാൻ ഞാൻ നിശ്ചയിച്ചിരിക്കുന്നു. അതു നിങ്ങൾക്കും സന്തോഷകരമാകുമെന്നു ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു. നാളെ കാലത്തു് അമ്മമാരോടും മന്ത്രിമാരോടും ചില പ്രമാണികളോടും മററും കൂടി ഞാൻ പുറപ്പെടും. ഞങ്ങൾ മടങ്ങിവരുന്നതു വരെ രാജ്യത്തെ സംരക്ഷിക്കേണ്ട ഭാരം നിങ്ങളെ ഏല്പിച്ചിരിക്കുന്നു."

ഈ നിശ്ചയം കേട്ടു സന്തോഷിച്ചു പൌരന്മാർ ഭരതനെ ശ്ലാഘിച്ചു പിരിഞ്ഞു പോയി. പിറേറന്നു ഭരതൻ യാത്രയായി, രാമനെച്ചെന്നു കണ്ടു. ദശരഥന്റെ മരണം കേട്ടു രാമലക്ഷ്മണന്മാർ ശോകത്താൽ മോഹാലസ്യപ്പെട്ടു. അമ്മമാർ ചെയ്ത ആശ്വാസനത്താൽ ബോധം വന്ന ഉടനെ നദിയിൽ കുളിച്ചു പിതൃക്രിയ തുടങ്ങി.

പിന്നെ ഭരതൻ താൻ വന്ന കാൎയ്യം രാമനെ അറിയിച്ചു, രാജ്യം അംഗീകരിച്ചു ഭരിപ്പാൻ അപേക്ഷിച്ചു. രാമൻ അനുകൂ

ലിച്ചില്ല. "പരലോകത്തു ചെന്ന താതന്നു വിഘ്നം വരാതിരിപ്പാൻ നാം ധൎമ്മത്തെ വിധിപ്രകാരം നടത്തണം. ഇപ്പോഴും താതാജ്ഞയെ ഭക്തിവിശ്വാസത്തോട്ടു കൂടി നടത്തേണം. ഭരതന്റേയും പൌരന്മാരുടേയും ഇഷ്ടപ്രകാരം ഞാൻ രാജാവായാൽ എന്റെ അപരാധം രണ്ടാകും:—പതിന്നാലുവൎഷങ്ങൾക്കു മുമ്പായി കാട്ടു വിട്ടു നാട്ടിൽ വന്ന കുറ്റം ഒന്നു്; പതിനാലു സംവത്സരം ഭരതൻ രാജ്യം ഭരിക്കണമെന്നു പിതാവു ചെയ്തു നിശ്ചയം മുടക്കിയ കുറ്റം രണ്ടു്; ഇവയെ ഞാൻ ചെയ്യുന്നതല്ല. ഭരതൻ രാജാവായാൽ പിതാവിന്റെ ആജ്ഞയെ നടത്തിയ പുണ്യവും പ്രജകളെ ധൎമ്മപ്രകാരം സംരക്ഷിച്ചു സുഖത്വവും കോസലരാജ്യത്തെ സ്വാധീനത്തിൽ വെച്ച കീൎത്തിയും കിട്ടും. അതു കൊണ്ടു ഞാൻ മടങ്ങി വരുന്നതു വരെ രാജ്യം ഭരിച്ചു കൊൾക."

രാമന്റെ ഈ സ്ഥിരനിശ്ചയം കേട്ടു ഭരതൻ രാജ്യം ഭരിക്കാതിരിപ്പാൻ നിവൃത്തിയില്ലെന്നു് അറിഞ്ഞു്, അതിനെ രക്ഷിപ്പാൻ ഒരു വിധം സമ്മതിച്ചു. "അങ്ങയുടെ പ്രതിനിധിയായി പതിനാലു കൊല്ലം ഞാൻ രാജ്യഭാരം ചെയ്യാം. പതിനാലു കൊല്ലം അവസാനിച്ച പിറെറന്നു പ്രഭാതത്തിങ്കൽ ജ്യേഷ്ഠൻ അയോധ്യയിൽ എത്തിക്കണ്ടില്ലെങ്കിൽ പിന്നെ ഞാൻ രാജ്യം ഭരിക്കില്ല. ഉച്ചക്കു മുമ്പായി ദേഹത്യാഗം ചെയ്യും. ഇതു സമ്മതമാണെങ്കിൽ തൃപ്പാദുകങ്ങൾ എനിക്കു തരേണം. അവയെ അങ്ങയുടെ പ്രതിനിധിയായി സിംഹാസനത്തിൽ പ്രതിഷ്ഠ ചെയ്യും. രാജാൎഹമായ അയോധ്യയെ വിട്ടു ഞാൻ നന്ദിഗ്രാമത്തിൽ താമസിക്കും. ജടയും വല്ക്കലവും ധരിച്ചു് ആരണ്യകവൃത്തിയോടെ ജീവിച്ചു ജ്യേഷ്ഠന്റെ ആഗമനം കാത്തു കൊണ്ടിരിക്കും" എന്നു ഭരതൻ ബോധിപ്പിച്ചു.

ഭരതന്റെ ദൃഢഭക്തി അറിഞ്ഞു ശ്രീരാമൻ അത്യന്തം സന്തോഷിച്ച് അദ്ദേഹത്തെ പ്രീതിപൂർവ്വം ആലിംഗനം ചെയ്ത്; ആശ്വസിപ്പിച്ചു പാദുകങ്ങൾ കൊടുത്തു യാത്രയാക്കി. ഭരതൻ പാദുകങ്ങളെ തലയിൽ വെച്ച് ഒരു മഹാരാജാവിന്നു യോഗ്യമായ ആദരവോടും ആഡംബരത്തോടും അവയെ രഥത്തിൽ കയററിക്കൊണ്ടു പോയി അയോദ്ധ്യയിലെ സിംഹാസനത്തിൽ വെച്ച് അവ ശ്രീരാമൻ തന്നെ എന്നു കരുതിപ്പോന്നു. ഭരതൻ ശ്രീരാമന്റെ പേരിൽ ഭക്തി വിശ്വാസത്തോടു കൂടി രാജ്യകാര്യങ്ങൾ ന്യായമായി നടത്തിയെങ്കിലും രാജഭോഗങ്ങൾ ഒന്നും അനുഭവിച്ചില്ല. ജ്യേഷ്ഠന്റെ സുഖം തന്റെ സുഖം; ജ്യേഷ്ഠന്റെ ദുഃഖം തന്റെ ദുഃഖം എന്ന അദ്വൈതഭാവത്തെ ഭരതൻ പ്രത്യക്ഷമായി ലോകത്തിലെ എല്ലാ ജ്യേഷ്ഠാനുജന്മാരേയും ഉപദേശിച്ചു. ഭരതനെപ്പോലെ ഗുണവാനും സ്വാർത്ഥത്തെ ഉപേക്ഷിച്ചവനും ആയ ഒരു സഹോദരനെ ലോകത്തിലെ മറെറാരു രാജ്യത്തിൽ നിങ്ങൾ കാണുമോ?

ഭരതനും അനുയായിമാരായി വന്ന എല്ലാവരും അയോദ്ധ്യയിലേക്കു തിരിച്ചു പോയ ശേഷം രാമനും സീതയും ലക്ഷ്മണനും യാത്ര തുടങ്ങി, പല പല അടവികളിൽ സഞ്ചരിച്ചു. പന്ത്രണ്ടു കൊല്ലങ്ങൾ കഴിഞ്ഞു പോയി.

മൂന്നാമദ്ധ്യായം.

# സീതാപഹരണം.

വനത്തിൽ വളരെ കാലം കഴിക്കുമ്പോൾ സീത ദുഃഖിച്ചുവോ? ഈ വിധം കഷ്ടങ്ങൾ വരുത്തിയതു ഭർത്താവാണെന്നറിഞ്ഞു സീത അദ്ദേഹത്തോടു കോപിച്ചുവോ? അവൾ ദുഃഖിക്കയോ കോപിക്കയോ ചെയ്യാതെ തന്റെ കഷ്ടങ്ങളെ മിണ്ടാതെ സഹിച്ചു. തന്റെ സങ്കടങ്ങൾ അറിഞ്ഞാൽ ഭർത്താവിന്റെ മനസ്സു വെന്തുരുകും എന്ന് ഓർത്തു തന്റെ കഷ്ടപ്പാടുകളെ നിസ്സാരങ്ങളാക്കി തന്റെ പ്രാണനാഥന്റെ സുഖസന്തോഷങ്ങൾക്കായി കഴിയുന്നതു ശ്രമിച്ചു. ചിലപ്പോൾ നമുക്കു നേരിടുന്ന ശോകങ്ങൾ ഈശ്വരൻ അയക്കുന്നതാണ്. നമ്മുടെ പരമസുഹൃത്തായ ജഗദീശൻ നമുക്കു ഗുണമല്ലാതെ ദോഷം ചെയ്കയില്ല. നമ്മെ പരിശുദ്ധരാക്കാൻ ആപത്തുകൾ നേരിടുന്നു എന്നു വിശ്വസിച്ചു, അവയെക്കുറിച്ചു പിറുപിറുക്കരുത്. പിറുപിറുത്തു സങ്കടപ്പെടുന്നവർ ഈശ്വരന്നു വിവേകമില്ലെന്നു വിചാരിക്കുന്നു. ഇതു പാപം. സുഖം അനുഭവിക്കുന്ന സന്തോഷത്തോടും സ്ഥിരതയോടും കൂടി തന്നെ കഷ്ടങ്ങളേയും സഹിക്കേണം. ഈ പരമാർത്ഥം സീതക്കു നല്ല നിശ്ചയമുണ്ടായിരുന്നു. സീത നീണ്ട മലകൾ കയറിയിറങ്ങുകയും താഴ്വരകളിൽ സഞ്ചരിച്ചു വിശ്രമിക്കയും അവിടവിടെ കിട്ടുന്ന ആഹാരം കഴിക്കയും ചെയ്തു. ഈ സഞ്ചാരങ്ങളിൽ ഉണ്ടായ വേദനകളെ വക വെക്കാതെ സീത രാമലക്ഷ്മണന്മാരെ സഹായിച്ചു, തന്റെ പ്രസന്നതയാൽ അവരുടെ സങ്കടങ്ങളെ

ക്കയച്ചു കളഞ്ഞു. എന്നിട്ടും വരാനുള്ള കഷ്ടങ്ങളെ അവർ അപ്പോൾ അറിഞ്ഞിരുന്നില്ല.

സീതയുടെ സൌന്ദൎയ്യത്തെക്കുറിച്ചു രാക്ഷസരാജാവായ രാവണന്നു് അറിവു കിട്ടീട്ടു സീതയെക്കട്ടു കൊണ്ടു പോവാൻ നിശ്ചയിച്ചു. തന്റെ ബന്ധുവായ മാരീചനെച്ചെന്നു കണ്ടു്, ഒരു പൊന്മാനായി സീതയുടെ മുമ്പിൽ ആടാൻ അയച്ചു. മനോഹരമായ വസ്തുക്കളെക്കണ്ടാൽ കൈവശം ആക്കാൻ മിക്ക സ്ത്രീകളും ഇഷ്ടപ്പെടുന്നതു സാധാരണമല്ലോ. സീത പൊന്മാനിനെക്കണ്ടിട്ടു് അതിനെപ്പിടിച്ചു കൊണ്ടു വരേണമെന്നു ശ്രീരാമനോടു പ്രാൎത്ഥിച്ചു. രാമൻ അതിനെപ്പിടിപ്പാനായി നടന്നു നടന്നു വളരെ അകലെ എത്തിപ്പോയി.



മൃഗത്തെപ്പിടിപ്പാൻ പോകുമ്പോൾ രാമൻ സീതയെ ലക്ഷ്മണനെ ഭരമേല്പിച്ചു അവളെ വിട്ടു പോകരുതെന്നു ശാസിച്ചിരുന്നു. ഇവർ രാമന്റെ വരവു കാത്തു വളരെ നേരം നിന്നു. രാമൻ വരാൻ വൈകിയതു കൊണ്ടു സീത വ്യസനിച്ചു. വളരെ ദൂരത്തു നിന്നു്, "അയ്യോ സീതേ, അയ്യോ ലക്ഷ്മണാ," എന്ന മുറവിളി അവർ കേട്ടു. അതു രാമന്റെ സ്വരമായി അവൎക്കു തോന്നിയെങ്കിലും വാസ്തവത്തിൽ അതു് അദ്ദേഹത്തിന്റെ ധ്വനിയായിരുന്നില്ല. രാമന്റെ ബാണമേറ്റു മരിക്കാറായ മായാമൃഗം പുറപ്പെടുവിച്ച ശബ്ദമായിരുന്നു അതു്. സീതയെച്ചതിപ്പാൻ ഇച്ഛിച്ചു രാക്ഷസനായ മാരീചൻ ഇങ്ങനെ മുറവിളി കൂട്ടിയതാണു്.

ഈ ആൎത്തനാദം കേട്ടു സീത ഭയപ്പെട്ടു. ആപത്തു നേരിട്ടിട്ടു രാമൻ നില വിളിക്കയാണെന്നു ശങ്കിച്ചു സീത ഭൎത്താവിനെച്ചെന്നു സേവിപ്പാൻ ലക്ഷ്മണനോടു പറഞ്ഞു.

രാമനെക്കൊല്ലാൻ ആൎക്കും സാദ്ധ്യമല്ലെന്നു ലക്ഷ്മണൻ ദൃഢമായി അറിയിച്ചു. സീത വിശ്വസിച്ചില്ല. ആ സ്ത്രീ കരഞ്ഞു കോപപരവശയായി ഓരോന്നു പറഞ്ഞു. ലക്ഷ്മണൻ പോകാത്തതു കണ്ടു സീത സത്യം ചെയ്തു:—"ഇനി ഉടനെ പോകാത്ത പക്ഷം ഞാൻ ദേഹത്യാഗം ചെയ്യും."

ഈ ദുസ്സഹവാക്കുകൾ കേട്ടു ലക്ഷ്മണൻ പരിഭ്രമിച്ചു. ജ്യേഷ്ഠന്റെ ആജ്ഞപ്രകാരം ആശ്രമം വിട്ടു പോയ്ക്കൂടാ. സീതയുടെ ദുൎവ്വാക്കുകൾ കേട്ടുംകൊണ്ട് ഇരുന്നു കൂടാ. ഇനി വേറൊരു നിവൃത്തിയും ഇല്ലെന്നറിഞ്ഞു ലക്ഷ്മണൻ രാമനെ അന്വേഷിച്ചു കാട്ടിൽ പോയി.

സീത ചെയ്തതു വലിയ തെറ്റു തന്നെ എന്നു നിങ്ങളും സമ്മതിക്കും. ഒന്നാമതു മാനിനെ ആവശ്യപ്പെടേണ്ടിയിരുന്നില്ല. രണ്ടാമതു വീരപുരുഷനായ ഭൎത്താവിന്റെ രക്ഷയെപ്പറ്റി ചിന്തിക്കേണ്ടിയിരുന്നില്ല. മൂന്നാമതു ഭൎത്താവിന്റെ കല്പനപ്രകാരം തന്നെ കാത്തു നിന്ന ലക്ഷ്മണനെ സമീപം നിൎത്തേണ്ടിയിരുന്നു. എന്നാൽ ഭൎത്താവിന്ന് അപായം നേരിടുമെന്ന ശങ്കയാൽ പരവശയായ ആ സാധ്വി സ്ത്രീക്ക് ആലോചിപ്പാൻ അവസരം കിട്ടിയിരുന്നില്ല. ഈ ആലോചനക്കുറവിനാൽ എത്ര കഠിനമായ ശിക്ഷയാണു സീത അനുഭവിച്ചതെന്നു ശേഷം കഥയിൽ നിന്നു നിങ്ങൾ അറിയും.



ലക്ഷ്മണൻ പോയപ്പോൾ സന്ന്യാസിവേഷം ധരിച്ച് ഒരാൾ സീതയുടെ സമീപം ചെന്നു സംസാരിച്ചു തുടങ്ങി. സീത ആദരവോടു കൂടി സംസാരിച്ചു. ഇങ്ങനെ തമ്മിൽ കുറെ സല്ലാപം കഴിഞ്ഞ ശേഷം സന്ന്യാസി മൎയ്യാദ വിട്ടു പറവാൻ തുടങ്ങി. ഒടുവിൽ കപടവേഷം വെടിഞ്ഞു, അവൻ സാക്ഷാൽ രാവണനായ്ത്തീൎന്നു. പത്തു

തലയും ഇരുപതു കൈയും പൎവ്വതം പോലെയുള്ള വണ്ണവും ഉള്ള ഈ ദുഷ്ടരാക്ഷസനെക്കണ്ടു സീത പേടിച്ചുവോ? ഇല്ല. തന്റെ ആലോചനക്കുറവിന്റെ ഫലം അവൾക്കു ബോധ്യമായി. ലക്ഷ്മണനെ അയച്ചതു തെററിപ്പോയി. എന്നിട്ടും അവൾ നിൎഭയയായി ദേവന്മാരെ ശരണം പ്രാപിച്ചു. തന്നെ തൊടരുതെന്നും തൊട്ടു പോയാൽ തൽക്ഷണം മരിക്കുമെന്നും അവൾ രാവണനോടു പറഞ്ഞു.

സീത പറഞ്ഞതു സത്യമാണെന്നു രാവണനും അറിഞ്ഞിരുന്നു. അക്കാലങ്ങളിൽ ഈശ്വരൻ പതിവ്രതമാൎക്കു വലിയ ശക്തി നല്കിയിരുന്നു. അതു കൊണ്ടു രാവണൻ സീതയെത്തൊട്ടില്ല. സീത നിന്ന സ്ഥലം കിളച്ചെടുത്തു് അതിനെ അവളോടു കൂടി തേരിൽ വെച്ചു കൊണ്ടു പോയി. വഴിയിൽ സീത ഉച്ചത്തിൽ കരഞ്ഞു വൃക്ഷങ്ങളോടും പക്ഷികളോടും തന്റെ സങ്കടം അറിയിച്ചു. തന്നെ അപഹരിച്ചു കൊണ്ടുപോയ ദിക്കേതെന്നു രാമനെ അറിയിപ്പാൻ അവൾ യാചിച്ചു. പക്ഷികളുടെ രാജാവായ ജടായു ഈ വിലാപം കേട്ടു് ഇറങ്ങി വന്നു രാവണനോടു യുദ്ധം ചെയ്തു. എന്നാൽ യുദ്ധത്തിൽ ജടായു തോററു മരിക്കാറായി. അതിൻ പിന്നെ രാവണൻ സീതയെ തന്റെ ലങ്കാരാജ്യമെന്ന ദ്വീപിലേക്കു കൊണ്ടു പോയി.

അവിടെ എത്തിയ ശേഷം രാവണൻ തന്നെ ഭൎത്താവായി കൈക്കൊള്ളണം എന്നു പ്രാൎത്ഥിച്ചു സീതയെ ബുദ്ധിമുട്ടിച്ചു. അവളെ വീണ്ടു കൊൾവാൻ രാമൻ അവിടെ ഒരു കാലത്തും വരികയില്ല എന്നു അവൻ പറഞ്ഞു. തന്റെ ഭാൎയ്യയായിരിപ്പാൻ സമ്മതിക്കാത്ത പക്ഷം താൻ അവളെ ശിക്ഷിക്കുമെന്നു് അവൻ ഭീഷണി കൂട്ടി. തന്റെ ഭാൎയ്യയായാൽ നിശ്ചയമായും അവളെ പട്ടമഹിഷിയും ത്രിഭുവനേശ്വ

രിയും ആഢംബരം എന്നു തന്റെ സമ്പത്തിന്റെ മഹിമ കാണിച്ചു മോഹിപ്പിപ്പാൻ ശ്രമിച്ചു. എന്നിട്ടും സീതയുടെ പാതിവ്രത്യത്തിന്നു് ഇളക്കം വരുത്താൻ സാധിച്ചില്ല. പ്രിയകുട്ടികളേ, ഈ വിഷയത്തിൽ ആകുന്നു നിങ്ങൾ സീതയെ അനുസരിച്ചു നടക്കേണ്ടതു്.

സീത രാവണനോടു ധൈൎയ്യപ്പെട്ടു പറഞ്ഞു :—"ദുഷ്ടാത്മാവേ, നിന്റെ ദുരുപദേശങ്ങളെ ഞാൻ കേട്ടു നടക്കുമെന്നു നീ കരുതുന്നുവോ? മഹാശയനായ ശ്രീരാമന്റെ അൎദ്ധാംഗം ആണു ഞാൻ. എനിക്കു് അവരിലുള്ള പ്രേമഭക്തിക്കു ഭംഗം വരുത്തുവാൻ വൃഥാ മോഹിക്കേണ്ടാ. നിന്റെ ഉപദ്രവങ്ങളേയും പീഡകളേയും ഞാൻ ഒരു പുല്ലോളം കൂട്ടാക്കുന്നതല്ല. എന്നെത്തൊടാനുള്ള സാമൎത്ഥ്യം നിനക്കുണ്ടോ? നിന്റെ ആയുധങ്ങൾക്കുണ്ടോ എന്നെക്കൊല്ലാൻ ശക്തി? ശ്രീരാമൻ വന്നു എന്നെ രക്ഷിക്കും തീൎച്ച, എന്നു് എനിക്കു പൂൎണ്ണവിശ്വാസം ഉണ്ടു്. അവർ വരുന്നതു വരെ ഞാൻ ജീവധാരണം ചെയ്യുന്നതാണു്. നിനക്കു് ഇനി എന്താണു് ആവശ്യം അതു ചെയ്തുകൊള്ളൂ."

ഇതു കേട്ടു കയൎത്ത രാവണൻ അഗ്നിയെപ്പോലെ പ്രജ്വലിച്ചു. എന്നാൽ സീതയെ ഒന്നും ചെയ്യാൻ അവന്നു സാധിച്ചില്ല. അവളെ രാക്ഷസിമാരുടെ വശം ഏല്പിച്ചു, പേടിപ്പിച്ചു തന്റെ വശമാക്കാൻ നോക്കണമെന്നു് അവരോടു കല്പിച്ചു, രാവണൻ തന്റെ കൊട്ടാരത്തിലേക്കു പോയി.





## നാലാമദ്ധ്യായം.

# രാമൻ സീതയെ വീണ്ടുകൊണ്ടതു്.

രാമൻ മാരീചനെക്കൊന്നു തിരിച്ചു വരുമ്പോൾ വഴിക്കൽ ലക്ഷ്മണനെക്കണ്ടു് ആശ്ചൎയ്യപ്പെട്ടു. സീതയുടെ കഠിനവാക്കുകൾ കേൾപ്പാൻ കഴിയാതെ താൻ ജ്യേഷ്ഠനെ അന്വേഷിച്ചു വന്നുവെന്നു ലക്ഷ്മണൻ അറിയിച്ചു. ഇരുവരും സീതയെത്തിരഞ്ഞു പൎണ്ണശാലയിൽ ചെന്നു; അവിടെ സീതയെക്കണ്ടില്ല. അവളെ അന്വേഷിച്ചു കാട്ടിൽ സഞ്ചരിക്കുമ്പോൾ അവർ മരിക്കാറായ ഗൃദ്ധ്രരാജനെ കണ്ടു. രാവണൻ സീതയെക്കട്ടു കൊണ്ടുപോയി എന്നു ജടായു പറഞ്ഞു. പിന്നെ അവർ യാത്ര തുടൎന്നു പോകുമ്പോൾ ഒരു സ്നേഹിതനെക്കണ്ടു. വാനരരാജാവായ സുഗ്രീവന്റെ സഹായത്താൽ സീതയെ വീണ്ടു കിട്ടുമെന്നു് അവൻ പറഞ്ഞു. അതിനാൽ രാമൻ സുഗ്രീവനെച്ചെന്നു കണ്ടു സഖ്യം ചെയ്തു.

ശ്രീരാമൻ ഹനൂമാനെ വിളിച്ചു തന്റെ പേർ കൊത്തിയ മോതിരം അവന്റെ കൈയിൽ കൊടുത്തു്, അതിനെ സീതക്കു കൊടുപ്പാൻ പറഞ്ഞു. ഹനൂമാൻ ഇന്ത്യക്കും ലങ്കക്കും മദ്ധ്യേയുള്ള സമുദ്രം കടന്നു ലങ്കയിൽ പോയി. ഹനൂമാൻ രാവണന്റെ കൊട്ടാരത്തിൽ പ്രവേശിച്ചു സീതയെ അന്വേഷിച്ചു കണ്ടില്ല. ഭാഗ്യവശാൽ രാവണന്റെ പൂങ്കാവിൽ ചെന്നു. അശോകവൃക്ഷത്തിന്റെ ചുവട്ടിൽ വ്യസനിച്ചു കൊണ്ടിരിക്കുന്ന സീതയെക്കണ്ടു. ഹനൂമാൻ ചെറിയ ഒരു പൂച്ചയോളം വലിപ്പമുള്ള ശരീരം ധരിച്ചു് ആ

വൃക്ഷത്തിന്മേൽ ഇരുന്നു രാമകഥ മധുരമായിക്കേൾപ്പിച്ചു. സീത തല ഉയർത്തി മരത്തിന്മേൽ നോക്കിയപ്പോൾ ഹനു



മാൻ സീതയെ നമസ്കരിച്ചു താൻ രാമദൂതൻ ആകുന്നു എന്നു് അറിയിച്ചു മോതിരം കൊടുത്തു. സീത മോതിരം കണ്ടു സന്തോഷിച്ചു, ഉടനെ ലങ്കയിൽ വന്നു തന്നെ രക്ഷിക്കേണമെന്നു രാമനോടു പറവാൻ അപേക്ഷിച്ചു. ഭൎത്താവിന്റെ ആശ്വാസത്തിന്നും വിശ്വാസത്തിന്നും വേണ്ടി താൻ തലയിൽ ധരിച്ച ചൂഡാമണി ഹനുമാന്നു കൊടുത്തു.

ഹനുമാൻ ബോധിപ്പിച്ച വിവരമറിഞ്ഞു രാമൻ സന്തോഷിച്ചു. വാനരന്മാർ സമുദ്രത്തിൽ ചിറ കെട്ടി. സൈന്യങ്ങളോടു കൂടി രാമൻ അതിലൂടെ ലങ്കയിൽ എത്തി, ഭയങ്കരമായ യുദ്ധം തുടങ്ങി. പട സമുദ്രം പോലെ ശബ്ദിച്ചു. വാനരന്മാൎക്കു യുദ്ധത്തിന്നു സ്ഥലം കിട്ടിയപ്പോൾ അവർ രാക്ഷസന്മാരെ ഓടിച്ചു. ഒടുവിൽ ശ്രീരാമൻ രാവണനെ വധിച്ചു. തന്നിമിത്തം ലോകത്തിങ്കൽ ശാന്തിയും സന്തോഷവും ഉണ്ടായി. ആനന്ദപരവശരായ ദേവർ ആടുകയും പാടുകയും പുഷ്പങ്ങൾ വൎഷിക്കയും ചെയ്തു. ദിക്കുകൾ ശ്രീരാമന്റെ സ്തുതികൾ കൊണ്ടു മുഴങ്ങി. ശ്രീരാമന്നു സീതയിൽ സ്നേഹവും വിശ്വാസവും ഉണ്ടായിരുന്നുവെങ്കിലും അവളെ തിരികെ ഭാൎയ്യയായി സ്വീകരിപ്പാൻ ശങ്കിച്ചു. രാമൻ പറഞ്ഞു :—"ഭവതിയെ രാക്ഷസനിൽ നിന്നു ഞാൻ രക്ഷിച്ചു. അന്യഗൃഹത്തിൽ ഇത്ര കാലം താമസിച്ചതു കൊണ്ടു ഭവതിയെ എനിക്കു സ്വീകരിച്ചു കൂടാ. ഈ വാക്കു പറയുന്നതു സങ്കടമാണു ; പറയാതിരിപ്പാൻ നിവൃത്തിയുമില്ല."

ഈ ക്രൂരവാക്കുകൾ കേട്ടു സീതയുടെ ഹൃദയം പുണ്ണായി. വേദനയാൽ സീത മരിക്കാറായി. മരിക്കുന്നതായാലും തന്റെ നേരു മുഴുവനും അറിയിച്ചേ മരിക്കാവൂ എന്നു് ഉറച്ചു സീത ധൈൎയ്യത്തോടു കൂടി പറഞ്ഞു :—"എന്റെ

പ്രാണനാഥൻ കല്പിക്കും പോലെ ജീവിക്കയോ മരിക്കയോ ചെയ്യുന്നതു് എന്റെ ധൎമ്മം തന്നെ. ഇപ്പോൾ എന്നെ തള്ളിക്കളവാൻ ആണു ഭാവം. അതു് എന്റെ ഭൎത്താവിന്റെ സന്തോഷത്തിനുള്ള കാരണം ആകയാൽ അതു പ്രകാരം നടന്നു് അങ്ങയെ പ്രസാദിപ്പിപ്പാൻ ഞാൻ ഒരുക്കം തന്നെ. എനിക്കു ദുഃഖം ഇല്ലെന്നു് എന്റെ ശീലം നിശ്ചയമുള്ള ഭൎത്താവിനോടു പറയേണമെന്നില്ല. എന്നാൽ എന്റെ നിൎവ്യാജമായ ദുഃഖത്തിന്റെ ബീജം അങ്ങുന്നു് എന്നിൽ ആരോപിച്ച ദോഷമാണു്. പതിദേവതയായ എന്നെക്കുറ്റപ്പെടുത്തുവാൻ ന്യായമില്ല എന്നു ധൎമ്മജ്ഞനായ അങ്ങയെ ഞാൻ പഠിപ്പിക്കയല്ല; സ്മരിപ്പിക്കയാണു. ഈ നിശ്ചയം ഹനുമാനെക്കൊണ്ടു് എന്നെ മുമ്പു തന്നെ അറിയിച്ചിരുന്നുവെങ്കിൽ ഞാൻ രാവണനു ഭക്ഷണമായ്തീൎന്നു സേതുബന്ധം യുദ്ധം മുതലായ പരിശ്രമങ്ങൾ കാരണമായ്ഭവിക്കയില്ലയായിരുന്നു. ഞാൻ അങ്ങയെ വിട്ടു ദൂരദേശത്തായപ്പോൾ എന്റെ സ്നേഹപാശംപോലും അങ്ങയെ വലിച്ചു കൊണ്ടു വന്നു് എന്റെ ഹൃദയത്തിൽ പാൎപ്പിച്ചതു് അങ്ങേക്കു നിശ്ചയമില്ലേ? അന്നം, പാനം, നിദ്ര എന്നിവയില്ലാതെ ജന്തുക്കൾക്കു ജീവിക്ക വയ്യാ. ഇവയിൽ ഒന്നിനെയെങ്കിലും സംപാദിപ്പാൻ ശ്രമിച്ചാൽ എന്റെ ഹൃദയം വിട്ടു് അങ്ങുന്നു പോയ്ക്കളയും എന്ന ഭയത്താൽ ഞാൻ പാറാവായ്നിന്നു. അങ്ങുന്നു ശൂന്യഹൃദയനായ്ത്തീൎന്നിരിക്കുന്നു എന്നു ഹനുമാൻ പറഞ്ഞതു ഞാൻ യഥാൎത്ഥമായി വിശ്വസിക്കുന്നു. കാരണം അങ്ങു് എപ്പോഴും എന്റെ നിൎമ്മല ഹൃദയത്തിൽ വസിക്കയായിരുന്നു. ഇത്ര വലുതായ പ്രേമബന്ധം അങ്ങുന്നു് അറുത്തു കളവാൻ ഇച്ഛിക്കുന്നുവെങ്കിൽ എനിക്കു് ഇനി ജീവിച്ചു ഫലമില്ല.”

ഇങ്ങനെ പറഞ്ഞു സീത ഒരു ചിതയുണ്ടാക്കി. അഗ്നിഭഗവാനെത്തൊഴുതു ധ്യാനിച്ചു:—"സൎവ്വവസ്തുക്കളേയും പവിത്രമാക്കുന്ന ഭഗവാനേ, എന്റെ ചാരിത്ര്യശുദ്ധിയെ പ്രത്യക്ഷമാക്കി എന്നെ അപവാദത്തിൽ നിന്നു കാത്തുകൊള്ളേണമേ" എന്നു പറഞ്ഞു ചിതയെ വലംവെച്ചു് അഗ്നിയിൽ പ്രവേശിച്ചു. ശ്രീരാമന്റെ കണ്ണുകളിൽ നിന്നു ധാരമുറിയാതെ ഒഴുകുന്ന അശ്രുക്കൾ ചിതാഗ്നിയെ കെടുത്തുകളയും എന്നു തോന്നി.

ഈ ശുഭമുഹൂൎത്തത്തിങ്കൽ ബ്രഹ്മാദിദേവന്മാർ ലങ്കയിൽ പ്രത്യക്ഷരായി. ബ്രഹ്മാവു പറഞ്ഞു—"രാമഭദ്രാ, സീത അഗ്നിയെപ്പോലെ നിത്യപവിത്രയാണു്. അതുകൊണ്ടു് ആ ദേവിയെ അംഗീകരിക്ക. ഇനിയും ഒരു വിശേഷസംഗതി കേൾപ്പിക്കാം. അതു് അങ്ങേക്കു നിശ്ചയമുണ്ടു്. അങ്ങുന്നു സാക്ഷാൽ വിഷ്ണുഭഗവാനും സീത സാക്ഷാൽ ലക്ഷ്മീദേവിയും ആണല്ലോ. ദേവരുടെ കാൎയ്യം നിൎവ്വഹിപ്പാൻ ഭൂമിയിൽ അവതരിച്ചു് അങ്ങുന്നു രാവണനെ വധിച്ചു അവതാരകാൎയ്യം അവസാനിപ്പിച്ചു. അങ്ങയുടെ ഭൃത്യരായ ഞങ്ങൾക്കു പരമാനന്ദമായി. സീതാദേവിയോടു കൂടി അയോദ്ധ്യയിൽ തിരിച്ചു പോയി ലോകത്തിൽ ധൎമ്മം സ്ഥാപിച്ചു, സൂൎയ്യവംശകീൎത്തിയെ വൎദ്ധിപ്പിച്ചു ശ്രീവൈകുണ്ഠത്തിൽ മടങ്ങിപ്പോവുക."

ബ്രഹ്മദേവന്റെ ഭാഷണം തീരുന്നതിന്നു മുമ്പു തേജഃസ്വരൂപിയായ അഗ്നി സീതയോടു കൂടി വന്നു, ശ്രീരാമനോടു പറഞ്ഞു:—"രാമഭദ്രാ, പവിത്രയായ ഈ സാധ്വിയെ സ്വീകരിച്ചു കൊൾക. അവളുടെ ധൎമ്മസാക്ഷിയായ ഞാൻ തന്നെ അവളെ അങ്ങേക്കു ഭരം ഏല്പിച്ചുതരുന്നു."

അപ്പോൾ ശ്രീരാമൻ പറഞ്ഞു. "ഞാൻ സീതയെ സ്നേഹിക്കുന്നില്ലെന്ന് എല്ലാവരും വിചാരിക്കയാണ്. അങ്ങനെ വിശ്വസിപ്പാൻ ഇടയില്ല. ഈ ദേവി പവിത്രയാണെന്ന് എനിക്ക് അറിയാം. മേലാലും ഇത്ര തന്നെ ശുദ്ധിയുള്ള ചാരിത്രത്തോടു കൂടി തന്നെ ഇരിക്കും നിശ്ചയം. അഗ്നിസാക്ഷികമായി അവളുടെ പാതിവ്രത്യം തെളിയിക്കേണ്ടത് എന്റെ ഭാരമായിരുന്നു. അതു കാരണം ഞാൻ എന്റെ പ്രാണേശ്വരിയെ അഗ്നിപ്രവേശത്തിന്നായി നിർബ്ബന്ധിച്ചു. ഇപ്പോൾ എല്ലാവർക്കും അവളുടെ നിർദ്ദോഷത്വം സ്പഷ്ടമായി അറിയാം. സന്തോഷപൂർവ്വം ഞാൻ സീതയെ വീണ്ടും കൈക്കൊള്ളുന്നു."

അതിൽ പിന്നെ ശ്രീരാമൻ രാവണന്റെ അനുജൻ വിഭീഷണനെ ലങ്കാരാജാവായി നിശ്ചയിച്ചു. വിഭീഷണൻ രാവണന്റെ അക്രമങ്ങളും അനീതിയും സഹിപ്പാൻ കഴിയാതെ രാമനെ ശരണം പ്രാപിച്ചിരുന്നു. അവന്റെ ഭക്തിയും വിശ്വാസവും അറിഞ്ഞു രാമൻ അവന്നു ലങ്കാരാജ്യം കൊടുത്തു. ലങ്കയിലെ കാര്യങ്ങളെല്ലാം തീർച്ചപ്പെടുത്തിയ ശേഷം ശ്രീരാമനും സീതയും ലക്ഷ്മണനും രാക്ഷസസൈന്യങ്ങളോടും വാനരസൈന്യങ്ങളോടും കൂടി പുഷ്പകവിമാനം കയറി അയോദ്ധ്യയിൽ പതിനാലാം കൊല്ലം അവസാനിച്ച പിറ്റേന്നു രാവിലെ എത്തി. രാജ്യത്തിൽ പരമാനന്ദമായി. അധികം നാൾ കഴിയുന്നതിന്നു മുമ്പു തന്നെ സീതയോടു കൂടി ശ്രീരാമനെ അഭിഷേകം ചെയ്തു എല്ലാവരും സുഖമായി ജീവിച്ചു.



അഞ്ചാം അദ്ധ്യായം.

# സീതാപരിത്യാഗം.

രാമൻ രാജ്യം ഭരിച്ചു തുടങ്ങീട്ട് അനേകം കൊല്ലങ്ങൾ കഴിഞ്ഞു. ഒരു നാൾ രാമൻ തന്നെക്കുറിച്ചു അപകീൎത്തി കേട്ടു വളരെ ഖേദിച്ചു. സീതയെക്കൈക്കൊണ്ടതു നിമിത്തം ജനങ്ങൾ രാമനെ നിന്ദിക്കയായിരുന്നു. "സീത നിൎദ്ദോഷ ആകയാൽ കൈക്കൊള്ളാം എന്നു ദേവന്മാർ തന്നെ കല്പിച്ചുവല്ലോ. എന്നാൽ ഞാൻ അവളെ സ്വീകരിച്ചതു നിമിത്തം എന്നെച്ചീത്ത പറയുന്ന പ്രജകളെ പ്രസാദിപ്പിക്കുന്നതു് എന്റെ ധൎമ്മം. അതിനാൽ എന്റെ സുഖം നശിച്ചു ഞാൻ ദുഃഖിക്കേണ്ടി വരും. ഈ സ്വാൎത്ഥത്തെ വക വെക്കാതെ പ്രജകളെ സന്തോഷിപ്പിക്കുക തന്നെ. അവളുടെ പരിശുദ്ധിയിൽ ലേശം പോലും കളങ്കമില്ലെന്നു് എനിക്കു തീൎച്ചയായി അറിയാം. ഇപ്പോൾ അവളെ ഞാൻ വിട്ടു കളഞ്ഞാൽ വ്യസനത്താൽ എന്റെ നെഞ്ഞു വെന്തുരുകിപ്പോകും. വിശേഷിച്ചു പ്രസവം അടുത്തുവല്ലോ. രാമചണ്ഡാലനായ ഞാൻ ഈ ഗൎഭിണിയെ ഉപേക്ഷിച്ചാൽ അവളുടെ ഹൃദയം പിളൎന്നു അവൾ വ്യസനസമുദ്രത്തിൽ ആണ്ടു പോകും. എന്നാലും എനിക്കു ധൎമ്മം ഉപേക്ഷിച്ചു കൂടയല്ലോ." ഇങ്ങനെ രാമൻ ഓരോന്നു വിചാരിച്ചു വലിയ സംശയത്തിൽ അകപ്പെട്ടു.

ശ്രീരാമൻ ലക്ഷ്മണനെ വരുത്തി സ്വകാൎയ്യം പറഞ്ഞു:— "നാളെ കാലത്തു സീതയെ രഥത്തിൽ കയററി വന

ത്തിൽ കൊണ്ടു പോയി വാല്മീകിയുടെ ആശ്രമത്തിന്നു സമീപത്തു് അവളെ വിട്ടു വാ."

ലക്ഷ്മണന്റെ ഒരുമിച്ചു സീത കാട്ടിൽ പോയി. ഋഷിപത്നിമാരെക്കാണ്മാൻ ദേവി ഇച്ഛപ്പെട്ടിരുന്നു. വാല്മീകിയുടെ പർണ്ണശാലക്കു് അരികെ എത്തിയപ്പോൾ ലക്ഷ്മണൻ ബോധിപ്പിച്ചു :—"ഇവിടെ ഭവതിയെ വിട്ടു ചെല്ലാനാണു ജ്യേഷ്ഠന്റെ കല്പന. ഭവതിയുടെ പാതിവ്രത്യം ജ്യേഷ്ഠന്നു നല്ല നിശ്ചയമുണ്ടു്. ദുർജ്ജനങ്ങളുടെ ആക്ഷേപങ്ങൾ കേട്ടു ജ്യേഷ്ഠൻ ഈ ക്രൂരകർമ്മം ചെയ്യേണ്ടി വന്നു."

ഭർത്താവിന്റെ ഈ ക്രൂരനിയോഗം കേട്ടു വ്യസനിച്ചു സീത ഇടിവാൾ തട്ടിയതുപോലെ പെട്ടെന്നു വീണു. ഈ കഷ്ടങ്ങൾ കാണ്മാൻ കഴിയാതെ ലക്ഷ്മണൻ സ്തംഭിച്ചു നിന്നു; അസഹ്യദുഃഖത്തിൽ ആണ്ടു പോയി. സീതക്കു ബോധം വന്നു; ക്ഷീണം മാറി അവൾ നാലു പുറത്തും നോക്കി. ജനങ്ങൾ ഇല്ലാത്ത ആ കാടു കണ്ടു് അവൾ ഒന്നു ഞെട്ടി. "അയ്യോ എന്റെ പ്രാണനാഥന്നു് എന്റെ ഹൃദയം അറിയാതെ പോയതല്ലേ വലിയ സങ്കടം? എന്നിൽ പ്രീതി ഒട്ടുമില്ലാത്തതു പോലെ എന്നെ പ്രസവകാലത്തു് അയച്ചുതല്ലേയോ കഷ്ടം! പ്രസവശേഷം ശിശുവിനെ എടുത്തു് ആർ രക്ഷിക്കും? രഘുകുലദേവതകളേ എന്റെ പൈതലിനെക്കാട്ടുമൃഗങ്ങളിൽ നിന്നു രക്ഷിപ്പിൻ." എന്നു വിലപിച്ചു ദുഃഖം നിമിത്തം ബോധം കെട്ടു നിലത്തു വീണു.

സീത ഒരു നല്ല കുലസ്ത്രീയായിരുന്നു. അവൾക്കു വിവേകവും സാമർത്ഥ്യവും ഉണ്ടായിരുന്നു. അവൾക്കു സ്വാർത്ഥമില്ലായിരുന്നു. തന്നെ ഇത്ര നിർദ്ദയമായി വിട്ടുകളവാൻ കാരണമെന്തെന്നു സീത കുറെ ആലോചിച്ചു നോക്കി. "പ്രജകളുടെ ഇഷ്ടപ്രകാരം നടക്കുന്നതു രാജധർമ്മം

തന്നെ. പ്രജകൾ രാമഭാൎയ്യ അസതിയെന്നു വിചാരിച്ചു. അതു കാരണം അവർ രാജാവിനേയും ദുഷ്ടൻ എന്നു വിചാരിക്കും. രാജാവു ദുഷ്ടൻ എന്ന വിചാരത്താൽ ജനങ്ങളും ദുഷ്ടരായ്ത്തീരും. രാജാവു ചെയ്യുന്നതു പ്രജകളും ചെയ്യും. ഈ സംഗതികളിൽ നിന്നു രാമന്റെ കൎത്തവ്യം വെളിവായി. ഭാൎയ്യയും ഭൎത്താവും ഒരു ജീവൻ ആകയാൽ രാമൻ തന്റെ സ്വാൎത്ഥമോ ഭാൎയ്യയുടെ ഹിതമോ വിചാരിക്കരുതു്. ഭാൎയ്യ സഹധൎമ്മചാരിണിയാണു്. ഭൎത്താവിന്റെ ഗതി തന്നെ ഭാൎയ്യക്കും. ഭാൎയ്യയെ പീഡിപ്പിക്കുന്ന ഭൎത്താവു തന്നെത്താൻ ദ്രോഹിക്കുന്നു. രാമനു് എന്നിൽ അതിരററ പ്രീതിയുള്ളതു കൊണ്ടു് ഈ വിയോഗം രാമനു ജീവമരണം എന്നു് എനിക്കറിയാം.” ഇങ്ങനെ സീത ആശ്വസിച്ചു. തന്റെ വിയോഗത്താൽ ഭൎത്താവിനു് അപായം വരാതിരിപ്പാൻ ഭക്തിയോടെ പ്രാൎത്ഥിച്ചു.

ഈ ആലോചനയുടെ ശേഷം സീതക്കു തന്റെ കൎത്തവ്യം എന്തെന്നു ബോധിച്ചു. ഭൎത്താവിന്റെ ഇഷ്ടത്തിന്നു വിരോധമായി നടക്കരുതു്. പിറുപിറുക്കയോ അദ്ദേഹത്തെ ഉപദ്രവിക്കയോ ചെയ്യരുതു. സമാധാനമനസ്സോടെ ദുഃഖം സഹിക്കേണം. വിഷണ്ണമായ രാമഹൃദയത്തെ തന്റെ ശോകത്താൽ വേദനപ്പെടുത്തരുതു്. വാല്മീകിമഹൎഷിയുടെ ആശ്രമത്തിന്നു സമീപം അയച്ചതു കൊണ്ടു് അദ്ദേഹം പിതാവെന്ന പോലെ തന്നെ രക്ഷിക്കും എന്നു് സീത അറിഞ്ഞു രാമന്റെ സ്നേഹത്തെ ബഹുമാനിച്ചു.

ശ്രീരാമനെ അറിയിപ്പാനായി ലക്ഷ്മണനോടു സീത ഇങ്ങനെ പറഞ്ഞു. “അങ്ങുന്നു് എന്നെക്കുറിച്ചു് അധികം വ്യസനിക്കരുതെ. പ്രജാരഞ്ജനം അങ്ങയുടെ കുല

ധൎമ്മം തന്നെ. ധൎമ്മത്തെ രക്ഷിപ്പാൻ താതൻ അങ്ങയെ കാട്ടിൽ അയച്ചു. അധൎമ്മത്തെ പേടിച്ചു ധൎമ്മം സ്ഥാപിക്കുന്ന അങ്ങയുടെ ധൈൎയ്യം ഓൎത്തു് എന്റെ ദുഃഖം തന്നാലെ ശമിച്ചു. എനിക്കു കോപവും വെറുപ്പും ഒട്ടും ഇല്ല. ഇതു വരെ അനുഭവിച്ചു പോന്നു വന്ന സുഖവും പ്രേമവും ഓൎത്തു ഞാൻ ആശ്വസിച്ചു, പുത്രനായി ജനിക്കുന്ന അങ്ങയുടെ ആത്മാവിനെ പോററി വളൎത്തുന്നതിൽ ശേഷിച്ചു കാലം കഴിച്ചു നമ്മുടെ സംയോഗത്തെ പ്രാൎത്ഥിച്ചു കൊള്ളുന്നു. പ്രിയലക്ഷ്മണാ, എന്റെ ഈ സന്ദേശം ജ്യേഷ്ഠനെ അറിയിച്ചു് ആശ്വസിപ്പിക്ക. ജ്യേഷ്ഠൻ കഷ്ടം ചെയ്തു പോയി എന്നു വിചാരിച്ചു കോപിക്കരുതു. അങ്ങയുടെ വ്യസനം കലശലാകയാൽ പ്രീതിയോടെ അങ്ങയെ കാത്തുകൊൾക. നിന്റെ വ്യസനം സഹിപ്പാൻ നിന്നെ ജഗദീശൻ സഹായിക്കട്ടെ. സ്നേഹത്തോടെ ഞാൻ നിന്നെ ആശീൎവ്വദിക്കുന്നു. താമസിക്കാതെ മടങ്ങിപ്പോക."

ലക്ഷ്മണൻ സീതയെ കാട്ടിൽ വിട്ടു തിരിച്ചു പോയി. വാല്മീകി സീതയെ സ്വാഗതം ചൊല്ലി ആശ്രമത്തിൽ കൂട്ടിക്കൊണ്ടു പോയി പാൎപ്പിച്ചു. അദ്ദേഹം ചെറിയ ഒരു വള്ളിക്കുടിലുണ്ടാക്കി; അതിൽ സീത ചെന്നു സൌഖ്യത്തിൽ പാൎത്തു. കുറെ നാൾ കഴിഞ്ഞ ശേഷം സീത പെററു, ഇരട്ടക്കുട്ടികൾ ജനിച്ചു. അവർ അഴകും ആരോഗ്യവും ഉള്ളവർ ആയിരുന്നു. പുത്രന്മാരുടെ മുഖങ്ങൾ കാണ്മാൻ ഭൎത്താവു സമീപം ഇല്ലാത്തതിനാൽ സീത വിഷാദിച്ചു. നിവൃത്തിയില്ലല്ലോ എന്നറിഞ്ഞു് അടങ്ങിയിരുന്നു. വാല്മീകിയുടെ സഹായത്തോടു കൂടി സീത ശിശുക്കളെ രക്ഷിച്ചു വളൎത്തി. മഹൎഷി ശിശുക്കൾക്കു കുശൻ എന്നും ലവൻ എന്നും പേർ വിളിച്ചു. അദ്ദേഹം അവരെ അനേകം വിദ്യ

യങ്ങളും പഠിപ്പിച്ചു. അമ്പും വില്ലും ഉപയോഗിപ്പാനും മൃഗങ്ങളെ വേട്ടയാടുവാനും യുദ്ധം ചെയ്യാനും അദ്ദേഹം അവരെപ്പഠിപ്പിച്ചു. രാമൻ ആണു് അവരുടെ പിതാവു എന്നു് അറിയിക്കാതെ അദ്ദേഹം അവരെ രാമായണം പഠിപ്പിച്ചു. അവർ അതു പഠിച്ചു പാടിക്കൊണ്ടു രസിച്ചു. രാമൻ മഹാപുരുഷൻ എന്നു് അറിഞ്ഞു് അദ്ദേഹത്തെ അവർ സ്നേഹിച്ചു. ധൈൎയ്യം, സത്യം, നീതി, ക്ഷമ, ദയ മുതലായ ഗുണങ്ങളുടെ ശോഭയാൽ അവൎക്കു ജനനത്താൽ ഉണ്ടായിരുന്ന അഴകു വൎദ്ധിച്ചു് അവർ പ്രിയദൎശനന്മാരായി.

ഒരിക്കൽ രാമനും ലക്ഷ്മണനും നായാട്ടിന്നായി ആ കാട്ടിൽ വന്നു. അവർ കുശനേയും ലവനേയും കണ്ടു സന്തോഷിച്ചു. അവർ രാമചരിതം പാടിത്തുടങ്ങി. തന്റെ ജീവചരിത്രം പാട്ടാക്കിച്ചമച്ചതിനെയാണു് ഇവർ പാടുന്നതെന്നു രാമൻ അറിഞ്ഞു സന്തോഷിച്ചു. കുട്ടികളോടു ഗുരുനാഥന്റെ പേർ എന്തെന്നു ചോദിച്ചു. അവർ വാല്മീകിയാണെന്നു പറഞ്ഞപ്പോൾ രാമനു കാൎയ്യസ്ഥിതി എളുപ്പം മനസ്സിലായി. ഈ ബാലന്മാർ തന്റെ പുത്രന്മാർ എന്നു തീൎച്ചയാക്കി സന്തോഷിച്ചു. സീതയെച്ചെന്നു കണ്ടു താൻ ചെയ്ത അപകാരം ക്ഷമിപ്പാൻ രാമൻ യാചിച്ചു. "ആൎയ്യപുത്രാ അങ്ങുന്നു കുറ്റക്കാരനല്ലെന്നു് അറിയുന്ന എന്നോടു ക്ഷമായാചനം ചെയ്യുന്നതു കഠിനപ്രവൃത്തി തന്നെ. ഞാൻ നിൎദ്ദോഷയാണെന്നു് ഈ യാചന ഒന്നു കൊണ്ടു തന്നെ അങ്ങുന്നു സമ്മതിച്ചു കഴിഞ്ഞു. എന്നിൽ അങ്ങയുടെ പ്രീതി ജ്വലിച്ചു കൊണ്ടിരുന്നതു കൊണ്ടു ഞാൻ ഇതു വരെ ജീവിച്ചു് ആൎയ്യപുത്രന്റെ പ്രസന്നമായ മുഖം കാണ്മാനുള്ള ഭാഗ്യം ഇന്നു സിദ്ധിച്ചു. എന്റെ ജന്മം സഫലമായി.

ഈ ജീവകാലത്തു തന്നെ എനിക്കു മോക്ഷത്തിലെ ആനന്ദം ലഭിച്ചു. പ്രിയഭർത്താവേ ജയിപ്പൂതാക."

ഇതു കേട്ടു സന്തോഷത്താൽ മതി മറന്ന രാമൻ സീതയോട് അയോദ്ധ്യയിൽ ചെല്ലുവാൻ പറഞ്ഞു. എന്നാൽ ചെല്ലുന്നത് ആലോചനക്കുറവാകും എന്നു സീത കണ്ടു. പൌരന്മാർ തന്നെ പിന്നെയും ദുഷ്ടതയാണെന്നു കരുതി രാമനെക്കുററം പറയും എന്നു സീത അറിഞ്ഞു. ജനങ്ങളുടെ നിരാധാരമായ ഈ ദുരഭിപ്രായം അവൾക്ക് അസഹ്യം ആയിരുന്നു. സീത മനസ്സിൽ ഒരു ആലോചന ചെയ്തു വെച്ചു താൻ അയോദ്ധ്യയിൽ വരുമെന്നു രാമനോടു പറഞ്ഞു.

ആലോചിച്ചു വെച്ച ദിവസം വന്നു. സീതയോടും കുശലവന്മാരോടും കൂടി വാല്മീകി അയോദ്ധ്യയിൽ പോയി. രാമൻ ഇവരെക്കണ്ടു സന്തോഷിച്ചു. എന്നാൽ സീത രാമന്റെ ഒന്നിച്ചു വസിപ്പാനല്ല ചെന്നത്. രാജഗൃഹത്തിൽ പൌരർ സീതയുടേയും പുത്രന്മാരുടേയും വരവു കാത്തു കൊണ്ടിരിക്കയായിരുന്നു.

സീതയുടെ അമ്മ ഭൂമിദേവിയാണ്. സീതയെ ഉഴവുചാലിൽ വെച്ചതു ഭൂമിദേവിയാണ്. ചാലിൽ കിടന്ന ശിശുവിനെ ജനകമഹാരാജാവു കണ്ടു തന്റെ മകളായി വളർത്തി. സിംഹാസനത്തിൽ ഇരുന്ന ഭർത്താവിന്റെ മുമ്പിൽ നിന്നു സീതാദേവി കൈകൂപ്പി തല താഴ്ത്തി ഗംഭീരസ്വരത്തിൽ പ്രാർത്ഥിച്ചു. "ധരിത്രീദേവി, എല്ലാ ഭാരങ്ങളേയും ക്ഷമയോടെ വഹിച്ചു ലോകം രക്ഷിക്കുന്ന മാതാവേ, അങ്ങുന്നാണല്ലോ എന്റെ അമ്മ. പാണിഗ്രഹണമുഹൂർത്തം മുതൽ ഈ പുണ്യമുഹൂർത്തം വരെയുള്ള ഈ ദീർഘകാലം ഭർത്താവായ ശ്രീരാമനെ ഞാൻ എന്റെ പരദേവതയാണെന്നു ഭക്തി

യോടും അദ്വൈതഭാവനയോടും കൂടി ഭജിച്ചു പോന്നു. എന്റെ ചാരിത്രശുദ്ധിയെ തെളിയിപ്പാൻ എന്നെ ഇവിടെ നിന്നു കൊണ്ടുപോവാൻ പ്രാൎത്ഥിക്കുന്നു."

ഈ പ്രാൎത്ഥന അവസാനിച്ചപ്പോൾ ഒരു ആശ്ചൎയ്യം സംഭവിച്ചു. പെട്ടെന്നു തറയിൽ ഒരു ദ്വാരം ഉണ്ടായി: ഒരു മഹാനാഗത്തിന്റെ തലയിൽ വെച്ച ഒരു ദിവ്യസിംഹാസനത്തിൽ ഇരുന്നു ഭൂമിദേവി പ്രത്യക്ഷയായി സഭാമദ്ധ്യത്തിൽ പ്രകാശിച്ചു. ഭൂമിദേവി കൈ നീട്ടി, "എന്റെ പ്രിയപുത്രി ഇങ്ങു വാ, അയോദ്ധ്യാരാജ്യത്തിലെ ശാന്തി സൌഖ്യം ഐശ്വൎയ്യം മുതലായ ഗുണങ്ങൾ അനുഭവിച്ചു മതിയായി ഈശ്വരവിചാരം ലേശമില്ലാതെ പരദൂഷണത്തിൽ രസിക്കുന്ന ദുഷ്ടരുടെ ഇടയിൽ നീ പാൎക്കരുത്. കാൎയ്യബോധം ഉണ്ടായിട്ടും നിന്റെ ഭൎത്താവു ദുഷ്ടരെ ശിക്ഷിക്കാതെ പ്രാകൃതനെപ്പോലെ ഇവർ ചെയ്ത ദോഷത്തിന്നു പ്രിയപുത്രിയെയാണല്ലോ ശിക്ഷിച്ചതു്. വ്യാഘ്രത്തിന്റെ ഏകാദശീവ്രതത്തിന്നു ഉപദ്രവം ഒന്നും ചെയ്യാത്ത പശുവാണു പാരണ! ഭൎത്താവു ദുഷ്ടരെ പ്രസാദിപ്പിക്കുന്നതു ധൎമ്മവിരോധമാകയാൽ ഭൎത്താവിനെ വിട്ടു പോകുന്നതാണു സതീധൎമ്മം. പ്രിയസീതേ ഇങ്ങു വാ." എന്നു പറഞ്ഞു ഭൂമിദേവി മകളെ മുറുകിത്തഴുകി സിംഹാസനത്തിന്മേൽ ഇരുത്തി താനും ഇരുന്നു ക്ഷണത്തിൽ തിരോഭവിച്ചു.

സീതയെക്കാണാഞ്ഞു രാമൻ ദുഃഖത്തിൽ മുണ്ടുപോയി. എന്നാൽ ബ്രഹ്മാവു പിന്നെയും വന്നു വിഷാദിക്കുന്നതിനു പറഞ്ഞു:—"അങ്ങുന്നു വിഷ്ണുഭഗവാൻ ആകയാൽ താമസം ഇല്ലാതെ ശ്രീവൈകുണ്ഠത്തു ചെല്ലും. സീത ലക്ഷ്മിയാകയാൽ ആ ദേവിയും അവിടെ വന്നു ചേരും."

ഇങ്ങനെ ആശ്വസിപ്പിച്ചു ബ്രഹ്മാവു സത്യലോകത്തിലേക്കു പോയി. കാലക്രമത്തിൽ രാമനും അനുജന്മാരും വൈകുണ്ഠത്തിൽ പോയി.

എത്രയോ മഹിമയുള്ള വൈകുണ്ഠം വിട്ടു ഭൂമിയിൽ ജനിക്കുന്നതു വിഷ്ണുവിന്നു ഒരു മഹാക്ലേശം തന്നെ. ലോകത്തെ രക്ഷിക്കുന്നതു സ്വധർമ്മം ആകയാൽ വിഷ്ണു ഭൂമിയിൽ അവതരിച്ചു. തനിക്കു ലോകത്തിൽ അതിരററ കൃപയുള്ളതു കൊണ്ടു വിഷ്ണു കഷ്ടങ്ങൾ എത്രയോ സഹിച്ചു ലോകകണ്ടകനായ രാവണനെ വധിച്ചു. എന്നാൽ രാമന്റെ അവതാരകാർയ്യങ്ങളെ നിർവ്വഹിക്കുന്നതിൽ സഹായിച്ചതു് ആരായിരുന്നു? അതു് അദ്ദേഹത്തിന്റെ പ്രാണപ്രിയയായ സീത തന്നെ. ഒരു നോക്കു കൊണ്ടു ജഗത്തിനെ ധന്യമാക്കുന്ന മഹാലക്ഷ്മി ശ്രീവൈകുണ്ഠത്തിലെ പരമാനന്ദത്തെ ഉപേക്ഷിച്ചു ഭൂമിയിൽ ജനിച്ചു് ഒരു പ്രാകൃതസ്ത്രീയെ പോലെ കഷ്ടങ്ങൾ സഹിച്ചു. രാവണൻ ചെയ്ത അപമാനങ്ങളേയും ഭീഷണികളേയും ഉപദ്രവങ്ങളേയും ക്ഷമയോടെ സഹിച്ചുവല്ലോ. ഭർത്താവിനെ ധ്യാനിച്ചു് അന്നപാനങ്ങളെ തൊടാതെ ശീതം, വാതം, ആതപം മുതലായ ദുഃഖങ്ങളെ അശോകവൃക്ഷത്തിൻ ചുവട്ടിൽ ഇരുന്നു സഹിച്ചു കഷ്ടപ്പെട്ടില്ലേ. ഭർത്താവല്ലാതെ വേറെ പ്രീതിവസ്തു ഇല്ലെന്നു വിശ്വസിക്കുന്നവൾക്കു് ഈ വിധം ദുഃഖമാണു പരമാനന്ദം. അല്ലെങ്കിൽ കനൽ കോരി ആരാനും തലയിൽ ഇടുമോ?

തന്റെ ഭർത്താവിനെ സഹായിക്കുന്നതു ഭാർയ്യയുടെ ധർമ്മമാണു്. ഭാർയ്യ ഭർത്താവിന്റെ സുഹൃത്തായിരിക്കേണം. വിവാഹത്തിങ്കൽ ഭാർയ്യാഭർത്താക്കന്മാരുടെ സഖ്യം നഖമാംസം പോലെ അഭേദ്യമാണെന്നു കാണിപ്പാൻ ബ്രാഹ്മണകന്യകമാരെ സപ്തപദീ നടത്തുന്നു. ഏഴു അടി ഒന്നിച്ചു

# സാവിത്രി.

സീതയെപ്പോലെ പ്രഖ്യാതിയുള്ള മറെറാരു സ്ത്രീരത്നം ആണു സാവിത്രി. സാവിത്രിയുടെ ചരിതം വളരെ മനോഹരം തന്നെ. അതിന്റെ ആദ്യഭാഗം വിഷാദകരം എങ്കിലും അന്തം വളരെ സുഖപ്രദം ആണ്.

പണ്ട് ഇന്ത്യയിൽ അശ്വപതി എന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹം സദ്‌വൃത്തനും ധീമാനും ആയിരുന്നു. പ്രജകളൊക്കെ അദ്ദേഹത്തെ സ്നേഹിച്ചു. എന്നാൽ മക്കൾ ഇല്ലായ്കയാൽ രാജാവിനു സന്തോഷം ഉണ്ടായില്ല. മക്കൾ ഉണ്ടാവാനായി സാവിത്രീദേവിയെ ആരാധിച്ചു. ദേവിയുടെ പ്രസാദത്തിന്നായി യാഗങ്ങൾ കഴിച്ചു. ഇങ്ങനെ വളരെ കാലം കഴിഞ്ഞു. ഒരിക്കൽ ദേവി പ്രത്യക്ഷയായി ഒരു മകൾ ഉണ്ടാകുമെന്നു പറഞ്ഞു. ഇതു കേട്ട രാജാവിന്ന് ആശാഭംഗം ഉണ്ടായി. പെൺകുട്ടിയാൽ എന്തു പ്രയോജനം? തന്റെ പിന്തുടച്ചക്കാരനായി ഒരു മകൻ വേണം എന്നായിരുന്നു രാജാവു് ആശിച്ചിരുന്നതു. അപ്പോൾ രാജാവിന്റെ ഉള്ളിലെ വിചാരങ്ങൾ ഗ്രഹിച്ച ദേവി അരുൾ ചെയ്തു:—"അശ്വപതേ, വിഷാദിക്കരുതു്. ഈശ്വരചിത്തം ആർക്കറിയാം. പുത്രി പുത്രനെപ്പോലെ ഗുണവതിയും സദ്‌വൃത്തയും ആകാമല്ലോ."

ദേവി കല്പിച്ചതു പോലെ തന്നെ സംഭവിച്ചു. കുറെ മാസങ്ങൾ കഴിഞ്ഞു രാജ്ഞി പെററു ഒരു മകൾ ജനിച്ചു. സാവിത്രീദേവി നല്കിയതു കൊണ്ടു ശിശുവിന്ന് അവർ സാവിത്രി എന്നു പേരിട്ടു. അവൾക്കു നല്ല ബുദ്ധിയും സാമർത്ഥ്യവും ഉണ്ടായിരുന്നു. അവൾ പല കാര്യങ്ങളേയും

പഠിച്ചു, സൎവ്വോപരിയായ ഉത്തമസ്ത്രീയായി വളൎന്നു. അവളുടെ സ്വഭാവം മനോഹരമാണ്. അമ്മയച്ഛന്മാരെ സ്നേഹിച്ച് അവർ പറയുന്നതു കേട്ടു നടന്നു. ഒരുത്തനോടും അവൾ നിൎദ്ദയയായി പെരുമാറാറില്ല. ദീനരിൽ അവൾക്കു ദയ ഉണ്ട്. തന്റെ സ്നേഹിതരുടെ സുഖം അധികമാക്കാൻ ശ്രമിച്ചു. വല്ലവൎക്കും ഒരു വാക്കു കൊടുത്താൽ അതിനെ അവൾ എപ്പോഴും സത്യമാക്കും. അവൾ ഒരിക്കലും അസത്യം പറക ഉണ്ടായില്ല. ധീരതയുള്ളതു കൊണ്ട് അവൾ സകലത്തും വിശ്വസ്തതയോടെ നിൎവ്വഹിച്ചു. ഇങ്ങനെ വളൎന്ന് അവൾ സുന്ദരിയും ഗുണവതിയും ആയ തരുണിയായ്ത്തീൎന്നു.



ഇപ്പോൾ അവളുടെ വിവാഹകാലം അടുത്തു. യോഗ്യനായ ഒരു പുരുഷൻ അവളുടെ ഭൎത്താവായിരിക്കണം എന്ന് ആശിച്ച് അശ്വപതി അന്വേഷണം ചെയ്തു. രാജാവിന്നു വരനെക്കണ്ടു കിട്ടിയില്ല. അപ്പോൾ സാവിത്രി താൻ തന്നെ വരനെ അന്വേഷിപ്പാൻ താല്പൎയ്യപ്പെടുന്നു എന്ന് അറിയിച്ചു. അവൾ ബുദ്ധിയുള്ള കന്യകയാകയാൽ യോഗ്യനായവനെപ്പിഴക്കാതെ തിരഞ്ഞെടുക്കും എന്നു രാജാവു അറിഞ്ഞ്, ഇഷ്ടമുള്ളവനെ വരിച്ചു കൊൾവാൻ അവളെ അനുവദിച്ചു.

ഇപ്പോഴത്തെ ഭാരതീയകന്യകമാരെ ഇങ്ങനെ വിവാഹം കഴിച്ചു കൊടുക്കാറില്ല. അവർ ഇഷ്ടമുള്ള പുരുഷരെ വരിക്കാറില്ല. അവരുടെ വിവാഹത്തെ സംബന്ധിച്ചു എല്ലാകാൎയ്യങ്ങളും അവരുടെ മാതാപിതാക്കന്മാർ തന്നെ തീൎച്ചപ്പെടുത്തും. ഈ വിധമായ ഭേദഗതിക്കു പല കാരണങ്ങളും ഉണ്ട്. അവയിൽ മുഖ്യമായ ഒന്നിനെ പറയാം. ഭൎത്താവിനെത്തിരഞ്ഞെടുപ്പാൻ തക്ക വിവേകം മക്കൾക്ക് ഇല്ലെ

ന്നു മാതാപിതാക്കന്മാൎക്കു നിശ്ചയം ഉണ്ടു്. അവർ അസൽപുരുഷന്മാരെ തിരഞ്ഞെടുത്താലോ എന്നു് അവർ ശങ്കിക്കുന്നുണ്ടു്. കാൎയ്യസ്ഥിതി ഇങ്ങനെ ആകയാൽ ഭാരതീയ കന്യകമാൎക്കു് എന്തു ചെയ്യാൻ കഴിയും? അവർ അവരുടെ സാവിത്രിയെ അനുകരിപ്പാൻ പ്രയത്നിക്കേണ്ടതാണു. അവർ ജ്ഞാനം, സാമൎത്ഥ്യം, സദാചാരം മുതലായ ഗുണങ്ങളെ സംപാദിച്ചു ഭൎത്തൃവരണത്തിന്നു യോഗ്യരായിരിക്കേണം. തങ്ങൾക്കു യോഗ്യമായ വിദ്യാഭ്യാസം നല്കേണമെന്നു മാതാപിതാക്കന്മാരോടു് അപേക്ഷിച്ചു കൊണ്ടിരിക്കേണം.

ഒരു ദീൎഘയാത്രക്കുള്ള കോപ്പുകൾ എല്ലാം കൂട്ടി സാവിത്രി തയ്യാറായി. അകമ്പടി കൂട്ടാനായി അവളുടെ പിതാവു് അനേകം പരിചാരകന്മാരെ ഒന്നിച്ചു് അയച്ചു. വിചിത്രവും മനോഹരവും ആയ രാജ്യങ്ങളിൽ കൂടി അവർ യാത്രചെയ്തു. ഒടുവിൽ സാവിത്രി തനിക്കു യോഗ്യനായ ഒരു പുരുഷനെക്കണ്ടു. അദ്ദേഹം ആയിരുന്നു സത്യവാൻ. അദ്ദേഹം സദ്വൃത്തനും സമൎത്ഥനും ആണു. അദ്ദേഹത്തിന്റെ അച്ഛൻ ഇപ്പോൾ രാജ്യഭ്രഷ്ടനായി കാട്ടിൽ പാൎക്കുന്ന ഒരു രാജൎഷിയാണു. ഈ രാജൎഷി ദരിദ്രനും അന്ധനും ആയിരുന്നു. എങ്കിലും ധൎമ്മിഷ്ഠനും ഭക്തനും ആയിരുന്നു.

പിന്നെ സാവിത്രി സ്വഗൃഹത്തിൽ തിരിച്ചു വന്നു; സത്യവാനെ ഭൎത്താവായി വരിച്ചിരിക്കുന്നു എന്നു പറഞ്ഞു. ഇതു കേട്ടു് അച്ഛൻ സന്തോഷിച്ചു. എന്നാൽ ആ സന്തോഷം ക്ഷണികമായിരുന്നു; കാരണം ദുഃഖം അടുത്തു വന്നു. നാരദൻ എന്ന ഒരു സിദ്ധൻ അശ്വപതിയെ കാണ്മാൻ വന്നു. സത്യവാനു് ഒരു ശാപം ഉണ്ടെന്നും അവൻ

ഇനി ഒരു കൊല്ലം മാത്രമേ ജീവിക്കയുള്ളു എന്നും മഹൎഷി പറഞ്ഞു. സത്യവാനെ വരിക്കരുതെന്ന് ഈ സിദ്ധൻ പ്രീതിയോടെ സാവിത്രിയോട് ഉപദേശിച്ചു. സത്യവാനെ ഭൎത്താവായി സ്വീകരിച്ചാൽ ഒരു കൊല്ലംകൊണ്ടു വൈധവ്യദുഃഖം സഹിക്കേണ്ടി വരും; പിന്നെ രണ്ടാമതും വിവാഹം പാടില്ല; മരണം വരെ ദുഃഖാഗ്നി മാത്രം അവൾക്കു ശരണം ആകും.

നാരദന്റെ ആദേശം കേട്ട സാവിത്രി ഭയപ്പെട്ടുവോ? അവൾ ലൌകികസുഖം ആശിച്ചു സത്യവാനെ ഉപേക്ഷിച്ചുവോ? ഇല്ല. തന്റെ ആദ്യനിശ്ചയം മാററാൻ അവൾ ഒട്ടും ഇഷ്ടപ്പെട്ടില്ല. സത്യവാനെ കാമിച്ചതുകൊണ്ട് അവൻ തന്നെയാണു ഭൎത്താവു്. അധികകാലം ജീവിക്കാതെ അദ്ദേഹം മരിച്ചാലും അവളുടെ ഭക്തി അവനിൽ തന്നെ ഉറച്ചിരിക്കും. സാവിത്രിയുടെ ദൃഢനിശ്ചയം അറിഞ്ഞ് അശ്വപതി അവളെ വേളി കഴിച്ചു സത്യവാനു കൊടുത്തു. ഇരുവരും സുഖമായി ജീവിച്ചു.

പ്രിയകുട്ടികളേ, സാവിത്രി വിവാഹം കഴിഞ്ഞതിൽ പിന്നെ എവിടെ നിവസിച്ചു എന്നു നിങ്ങൾ വിചാരിക്കുന്നു? അവൾ തന്റെ അച്ഛന്റെ വിശാലവും മനോഹരവും സൌഖ്യപ്രദവും ആയ അരമനയിൽ തന്നെ പാൎത്തുവോ? ഇല്ല. അവൾ ഭൎത്താവിന്റെ ഒന്നിച്ചു കാട്ടിൽ ചെന്നു ശ്വശുരൻ താമസിക്കുന്ന കുടിലിൽ പ്രവേശിച്ചു. അവിടെ അവൾക്കു വേലക്കാർ ഉണ്ടായിരുന്നില്ല. ഒരു സാധാരണബാലികയെപ്പോലെ അവൾ അദ്ധ്വാനിച്ചു ഗൃഹകൎമ്മങ്ങൾ ചെയ്തു. വൃദ്ധരായ ദമ്പതിമാരെ അവൾ പ്രീതിയോടെ ശുശ്രൂഷിച്ചു. അവൾ ഈ കൎമ്മങ്ങൾ നിമിത്തം പിറുപിറുക്കയോ ദുഃഖിക്കയോ ചെയ്തില്ല.

താൻ ചെയ്യേണ്ടിയ കാര്യങ്ങളെല്ലാം വിഹിതമായ കാലത്തു സന്തോഷത്തോടെ ചെയ്തു. സാവിത്രിയും സത്യവാനും അന്യോന്യം സ്നേഹിച്ച് ഒരുപോലെ ആനന്ദിച്ചു.

കൊല്ലം അവസാനിക്കാറായി, സത്യവാൻ മരിക്കും എന്ന പരമാൎത്ഥം സാവിത്രി മാത്രം അറിഞ്ഞിരുന്നു. അവളുടെ ഹൃദയത്തിൽ ഭയം നിറഞ്ഞുവെങ്കിലും അവൾ വിലപിക്കയോ അവലാതി പറകയോ ചെയ്തില്ല. അനേകം പെൺകുട്ടികൾ തങ്ങളുടെ ഉപദ്രവങ്ങളെ കേൾപ്പിച്ചു മററുള്ളവരെ ദുഃഖിപ്പിക്കുന്നു. അവൾ ഈശ്വരനെ ശരണം പ്രാപിച്ചു തന്റെ ദുഃഖനിവൃത്തിയെ പ്രാൎത്ഥിച്ചിരുന്നു. അവൾ വ്രതങ്ങളേയും ഉപവാസങ്ങളേയും മററു തപസ്സുകളേയും ചെയ്തു. എന്നിട്ടും ഈ കാലങ്ങളിലെല്ലാം തന്റെ മനോവ്യഥയെ വെളിവാക്കീട്ടില്ല. വ്യഥയെ മറച്ചു വെച്ചില്ലെങ്കിൽ ജനങ്ങൾ തന്റെ വ്യസനകാരണം അന്വേഷിച്ച് അറിവാൻ നോക്കും. അതു കൊണ്ട് അവൾ പുറമെ മുഖപ്രസാദവും സന്തോഷഭാവവും കാണിച്ചു കൊണ്ടിരുന്നു. ഈ സംഗതിയാൽ സത്യവാന്നു പരമാൎത്ഥം അറിവാൻ കഴിഞ്ഞില്ല.

ഒടുവിൽ ഹൃദയം ക്രൂരമായി പിളൎക്കുന്ന ദിവസം എത്തിക്കഴിഞ്ഞു. വിറക വെട്ടി കൊണ്ടു വരാനായി സത്യവാൻ കാട്ടിൽ പോയി. സാവിത്രിയും അവന്റെ ഒരുമിച്ചു നടന്നു. അവളുടെ ഹൃദയം ദുഃഖഭാരത്താൽ കനത്തിരുന്നു. എന്നാൽ അവൾ പുഞ്ചിരിയോടും ഉന്മേഷത്തോടും ഭൎത്താവിനോടു സംസാരിച്ചു കൊണ്ടിരുന്നു. ഭൎത്താവു വിറക മുറിപ്പാൻ തുടങ്ങി. പെട്ടെന്നു കഠിനമായ തലവേദന ഉണ്ടായി. അദ്ദേഹത്തിന്നു മൂൎച്ഛ വരുന്നു എന്നു തോന്നി. ഉപചരിപ്പാൻ ഭാൎയ്യയെ വിളിച്ചു. കാലൻ അടുത്തു

അറിഞ്ഞിട്ടു് അവൾ കരകയോ മുറവിളി കൂട്ടുകയോ ചെയ്തില്ല. അവൾ ധൈൎയ്യം ഉറച്ചു അദ്ദേഹത്തിന്റെ അരികെ ഇരുന്നു. തല എടുത്തു മടിയിൽ വെച്ചു് അദ്ദേഹത്തിന്റെ വേദന കുറച്ചു കളവാൻ യത്നിച്ചു. എന്നാൽ അവളുടെ ഉപചാരത്താൽ ഒരു ഫലവും കിട്ടിയില്ല. സത്യവാന്റെ അവസ്ഥ വിഷമിച്ചു. അവൻ മരിക്കാറായി എന്നു സാവിത്രി അറിഞ്ഞു.

കണ്ണീർ ധാരയായി അവളുടെ കണ്ണുകളിൽ നിന്നു് ഒഴുകി നിലത്തു വീണു. അപ്പോൾ ഭയങ്കരമായ ഒരു സ്വരൂപം അവൾക്കു കാണാറായി. ഈ പുരുഷൻ ദീപ്രമായ രക്തവസ്ത്രങ്ങൾ ധരിച്ചിരുന്നു. അദ്ദേഹത്തിന്റെ തലയിൽ ഉജ്ജ്വലിക്കുന്ന കിരീടം ഉണ്ടായിരുന്നു. കണ്ണുകൾ തീക്കനൽ പോലെ പ്രകാശിച്ചു. രൂപം കറുത്തതും ഭീഷണവും ആയിരുന്നു.

ഇതു കണ്ടിട്ടു സാവിത്രി ഭയപ്പെട്ടില്ല. ആരാണെന്നു് അവൾ അപരിചിതനോടു ചോദിച്ചു. "ഞാൻ ഭവതിയുടെ ഭൎത്താവിന്റെ പ്രാണനെക്കൊണ്ടു പോവാൻ വന്ന യമൻ ആണെ"ന്നു പറഞ്ഞു. സത്യവാന്റെ പ്രാണനെ ശരീരത്തിൽ നിന്നു വലിച്ചെടുത്തു് ആ സ്ഥലം വിട്ടു പോയി.

എന്നാൽ ധൈൎയ്യമുള്ള സാവിത്രി മൂഢയായി അവിടെ തന്നെ ആ ശവം കാത്തിരിപ്പാൻ ഉറച്ചില്ല. അവൾ ക്രമേണ യമന്റെ പിന്നാലെ നടന്നു. ഒടുവിൽ യമൻ തിരിഞ്ഞു നോക്കി എന്തു വേണം എന്നു ചോദിച്ചു. ഭൎത്താവിന്റെ ജീവനെ തരേണമെന്നു സാവിത്രി പ്രാൎത്ഥിച്ചു. യമൻ അവളുമായി ഓരോന്നു സംസാരിച്ചു. അവൾ ആലോചനയോടു കൂടി മധുരപദങ്ങളെ ഉപയോഗിച്ചു പറയുന്നതു കേട്ടു പ്രസന്നനായി യമൻ പറഞ്ഞു:—"ഭൎത്തൃജീവൻ ഒന്നു ഒഴികെ ശേഷം എന്തു ചോദിച്ചാലും തരാം."

അപ്പോൾ സാവിത്രി അന്ധനായ ശ്വശുരന്നു ദൃഷ്ടി ഉണ്ടാകേണം എന്നു പ്രാർത്ഥിച്ചു. ഈ വരം സന്തോഷത്തോടു കൂടി നല്കി യമൻ മുൻ നടന്നു. സാവിത്രി വിടാതെ പിന്നാലെ തുടർന്നു പോയി. യമൻ അവളോടു ഭർത്താവിന്റെ ജീവദാനം ഒഴികെ എന്തു ചോദിച്ചാലും തരാമെന്നു പറഞ്ഞു. അപ്പോൾ സാവിത്രി ശ്വശുരന്നു രാജ്യം വീണ്ടും കിട്ടേണം എന്നു പ്രാർത്ഥിച്ചു. ഈ വരത്തെയും യമൻ നല്കി. എങ്കിലും സാവിത്രി തൃപ്തിപ്പെടാതെ യാത്ര തുടർന്നു. ഒരിക്കലും കൂടി അന്തകൻ സാവിത്രിയോടു് ഇഷ്ടമുള്ള വരം ചോദിപ്പാൻ പറകയും അവളുടെ അപേക്ഷയെ നിർവ്വഹിക്കയും ചെയ്തു. എന്നിട്ടും അവൾ ഭയങ്കരമൂർത്തിയായ മൃത്യുവിനെ പിന്തുടർന്നു പോയി.

ഒടുവിൽ സാവിത്രിക്കു ഭർത്താവിലുള്ള പ്രേമം കണ്ടു് യമൻ അത്യന്തം പ്രസന്നനായി. അവൾ ചോദിക്കുന്നതെല്ലാം തരാമെന്നു യമൻ പറഞ്ഞു. ഉടനെ സാവിത്രി ഭർത്താവിന്റെ ജീവനെ അപേക്ഷിച്ചു. തൽക്ഷണം തന്നെ യമൻ സത്യവാനെ ജീവിപ്പിച്ചു.

സാവിത്രിയെപ്പോലെ ധന്യയായ സ്ത്രീ ആരാണുള്ളതു? ഭാരതീയകന്യകമാർ സാവിത്രിയെപ്പോലെ പ്രവൃത്തിപ്പാൻ ആഗ്രഹിക്കേണം. അവർ സൌമ്യത, സ്നേഹം, ദയ മുതലായ സൽഗുണങ്ങൾ ഉള്ളവർ ആയിരിക്കേണം. അവർ സ്നേഹിക്കുന്ന പുരുഷന്റെ നേരെ സത്യമുള്ളവർ ആയി പ്രവൃത്തിക്കേണം. അവർ ദാരിദ്ര്യത്തെ ജയിപ്പാൻ അധർമ്മം നടക്കരുതു. കിട്ടിയതു അല്പമായാലും അതു് ഈശ്വരൻ തന്നതെന്നു വിശ്വസിച്ചു തൃപ്തിപ്പെടേണം. അവർ സന്തോഷിച്ചു ധർമ്മാചരിക്കേണം. വ്യസനങ്ങൾ നിമിത്തം കഷ്ടങ്ങൾ എത്ര നേരിട്ടാലും അന്യരെ അവർ ഉപദ്രവി

ക്കരുതു. വലിയ ആപത്തു നേരിട്ടാൽ നെഞ്ഞുറപ്പോടു കൂടിയിരിക്കണം. ഭയങ്കരമായ സാധനങ്ങളെ കണ്ടു ധൈര്യം വിടരുതു്. കൃതാന്തന്റെ സന്നിധിയിൽ സാവിത്രി എത്ര ധൈര്യത്തോടും സ്ഥൈര്യത്തോടും കൂടിയിരുന്നു! യമൻ തന്റെയും പ്രാണനെ അപഹരിക്കുമെന്നു വിചാരിച്ചു സാവിത്രി മണ്ടിപ്പോയോ? ഭർത്താവിനെത്തിരികെ കിട്ടുന്നതു വരെ അവൾ യാചിക്കയും പ്രാർത്ഥിക്കയും ചെയ്തുകൊണ്ടിരുന്നു. അവളുടെ ശീലവും നടപ്പും ചീത്തയായിരുന്നുവെങ്കിൽ ധർമ്മരാജാവു് അവളെ സംശയം കൂടാതെ കൊല്ലുമായിരുന്നു എന്നതു് ഓർക്കേണ്ടതാകുന്നു. അവൾ സദ്ഗുണങ്ങളും പാതിവ്രത്യവും ഉള്ളവൾ ആയിരുന്നതു കൊണ്ടു യമനെ പ്രത്യക്ഷമായി കാണ്മാനും അദ്ദേഹത്തെ പിന്തുടരുവാനും സാധിച്ചു. തനിക്കായി ഒരു വരവും അപേക്ഷിക്കാതെ ഭർത്തൃജീവൻ ഒന്നു മാത്രം യാചിച്ചതു് അറിഞ്ഞു യമൻ അവളുടെ പ്രാർത്ഥനയെ അംഗീകരിച്ചു. സാവിത്രിയുടെ പാതിവ്രത്യം ലോകർ ഇന്നും സ്തുതിക്കുന്നുവല്ലോ. നമ്മുടെ ഭാരതീയകന്യകമാർ എല്ലാവരും സാവിത്രിയെപ്പോലെ ഗുണമുള്ളവർ ആയിരിക്കേണമേ.



## വാക്കുകൊണ്ടു പറഞ്ഞും എഴുത്തുകൊണ്ടു എഴുതിയും ചെയ്യേണ്ടുന്ന അഭ്യാസങ്ങൾ.

1. സാവിത്രിയുടെ ചരിത്രം നിങ്ങളുടെ വാക്കുകളിൽ എഴുതുക.

2. സത്യവാനെത്തന്നെ ഭർത്താവാക്കാൻ അവൾ എന്തിനു തീർച്ചപ്പെടുത്തി?

3. അവൾ ഭർത്താവിനെ ജീവിപ്പിച്ചതു എങ്ങനെ എന്നു കാണിപ്പാൻ ഒരു സംവാദം എഴുതുക. വാചകരീതിയും മറ്റുംകൊണ്ടു പ്രത്യക്ഷമായി നടക്കുന്നതുപോലെ തോന്നണം.



# ഉമ അല്ലെങ്കിൽ ശ്രീപാൎവ്വതി.

ഇന്ത്യയുടെ വടക്കെ അതൃത്തിയിൽ കിടക്കുന്ന പൎവ്വതങ്ങളുടെ നിരകളാണു ഹിമാലയം. അവ ലോകത്തിലെ പൎവ്വതങ്ങളിൽ വെച്ച് ഏററവും പൊക്കം ഉള്ളവയാണു. അവ വിശാലതയും ശോഭയും ഭംഗിയും ഉള്ളവ തന്നെ. അവയുടെ കൊടുമുടികൾ എന്നും ഹിമം കൊണ്ടു മൂടിയിരിക്കും. സൂൎയ്യന്റെ പൊന്നിറമുള്ള വെളിച്ചത്തിൽ ആ കൊടുമുടികളിലെ ഹിമം വൈരക്കല്ലുകളെപ്പോലെ ശോഭിക്കും. മങ്ങിയ നിലാവിൽ ഈ ശിഖരങ്ങൾ മുത്തുകൾ പോലെ തിളങ്ങും. ഈ പൎവ്വതത്തിൽ അനേകം ഗുഹകൾ ഉണ്ടു്. ഇവയിലായിരുന്നു പണ്ടു ഋഷിമാർ നിവസിച്ചതു്. ഇന്നും അസംഖ്യം പുണ്യവാന്മാർ അവിടെ പാൎക്കുന്നുണ്ടു.



ഈ പൎവ്വതത്തെക്കുറിച്ചു രസകരമായ ഒരു കഥ പറഞ്ഞു വരുന്നു. ദുഷ്ടന്മാരും ക്രൂരന്മാരും ആയ രാക്ഷസന്മാർ ഈ ഇന്ത്യാരാജ്യത്തിൽ പണ്ടു് ഉണ്ടായിരുന്നു. അവൎക്കു ബലവും സാമൎത്ഥ്യവും ഉണ്ടായിരുന്നതു കൊണ്ടു് അവർ ദേവന്മാരോടു യുദ്ധം ചെയ്തു; അവരെ തോല്പിച്ചു തടവിൽ ഇട്ടു. ഈ ദുൎവൃത്തരായ രാക്ഷസരിൽ നിന്നു രക്ഷപ്പെടാൻ ദേവന്മാൎക്കു ധീരനായ ഒരു വീരൻ ആവശ്യമായിരുന്നു. ഭയങ്കരരായ രാക്ഷസരെ എതിൎത്തു ജയിപ്പാൻ ആൎക്കാണു സാധ്യം? ആശ്ചൎയ്യകരമായ ശക്തിയും ധൈൎയ്യവും ഉള്ള ഒരു ദേവനു മാത്രം അതു സാധ്യം.

ദേവന്മാൎക്കു ശിവന്റെ സഹായം ആവശ്യം ആയിരുന്നു. ശിവൻ ഉഗ്രമായ തപസ്സു ചെയ്കയായിരുന്നു.

അതിനാൽ ദേവന്മാൎക്ക നേരിട്ടു ചെന്നു ശിവനോടു തങ്ങളുടെ ഇഷ്ടം അറിയിച്ചു കൂടാ. ശിവന്നു് ഒരു പുത്രൻ ഉണ്ടായാൽ ആ പുത്രന്നു രാക്ഷസരെ ജയിപ്പാൻ കഴിയും. തപസ്സിൽ മുഴുകിയ ശിവന്നു വിവാഹം ഇഷ്ടമല്ല. വിവാഹം ചെയ്യണം എന്നു ശിവനോടു് അപേക്ഷിപ്പാൻ അവൎക്കു ധൈൎയ്യവും ഇല്ല. ശിവന്റെ മഹിമക്കു യോജിച്ച ഭാൎയ്യ മനുഷ്യലോകത്തിൽ ഇല്ല.

ഹിമാലയപൎവ്വതത്തിന്റെ നാഥനായ ദേവൻ ഹിമവാൻ ആണു. ദേവന്മാരുടെ കാൎയ്യം സാധിപ്പാൻ ഉമ എന്ന ദേവി ഹിമവാന്റെ പുത്രിയായി ജനിച്ചു. പൎവ്വതരാജാവിന്റെ മകൾ ആയതു കൊണ്ടു് അവൾ പാൎവ്വതിയായി. ഹിമവാന്റെ പുത്രി എന്ന അൎത്ഥത്തിൽ ഉമയെ ഹൈമവതി എന്നും പറയും. ഹിമാലയപൎവ്വതത്തിൽ സ്വൈരമായി നടന്നു പാൎവ്വതിക്കു ശരീരത്തിൽ ദാൎഢ്യവും ഹൃദയത്തിൽ ധൈൎയ്യവും വൎദ്ധിച്ചു. നാൾക്കു നാൾ അവളുടെ സൌന്ദൎയ്യവും വിനയവും മത്സരിച്ചു വളൎന്നുവന്നു.

അക്കാലത്തു ശിവൻ തപസ്സിൽ നിമഗ്നനായിരുന്നു. തപസ്സെന്നാൽ ഈശ്വരവിചാരം തന്നെ. ഈ വിചാരത്തിന്നു മുടക്കം വരാതിരിപ്പാൻ തപസ്സു ചെയ്യുന്നവർ സുഖങ്ങളേയും സൌകൎയ്യങ്ങളേയും ഉപേക്ഷിക്കും. മഹാദേവരുടെ പ്രസാദത്താൽ എന്താണു് അസാദ്ധ്യം? ഹിമവാൻ ശിവനെ ശുശ്രൂഷിപ്പാൻ പാൎവ്വതിയെ നിയമിച്ചു. പാൎവ്വതി മഹാദേവനെ പ്രീതിയോടെ സേവിച്ചു. ശിവന്റെ ആദേശം എത്ര നിസ്സാരമായാലും കൂടി ആയതിനെച്ചെയ്യാൻ പാൎവ്വതി എല്ലായ്പോഴും തയ്യാറായിരുന്നു. ശിവൻ അവളെ നോക്കി സന്തോഷിച്ചു. എന്നാൽ ഭാൎയ്യയായി

പരിഗ്രഹിപ്പാൻ ഉള്ള വിചാരം ശിവന്റെ മനസ്സിൽ ഉണ്ടായിരുന്നില്ല.

പാൎവ്വതി ചെയ്യുന്ന ഉപചാരങ്ങളെ കണ്ടു കൊണ്ടിരുന്ന ദേവരിൽ കാമനും കൂടിയുണ്ടായിരുന്നു. ശിവൻ ഉമയെ ഭാൎയ്യയാക്കാൻ ഇഷ്ടപ്പെടാത്തതു കൊണ്ടു കാമദേവൻ ദുഃഖിച്ചു. മന്മഥന്നു ജനങ്ങളുടെ മേൽ മലരമ്പുകൾ പൊഴിക്കയാണു പ്രവൃത്തി. ഈ പുഷ്പശരങ്ങൾ ഏററവൎക്കു സുഖം അനുഭവിപ്പാൻ ഇച്ഛ ഉണ്ടാകും. ശിവന്നു പാൎവ്വതിയിൽ സ്നേഹം ഉണ്ടാവാനായി കാമൻ ഒരു അമ്പു് എയ്തു. ഇങ്ങനെ ചെയ്തതു കൊണ്ടു ശിവൻ കാമദേവനോടു കോപിച്ചു. ധ്യാനം നിമിത്തം അടഞ്ഞ ശിവന്റെ മൂന്നാം കണ്ണു തൽക്ഷണം തുറന്നു, കാമനിൽ പതിച്ചു. കോപാഗ്നി കണ്ണിൽ വളരെ ശോഭയോടു പ്രകാശിച്ചു. ഈ അഗ്നിജ്വാലയാൽ കാമൻ ദഹിച്ചു ഭസ്മമായി.

ഇതു കണ്ടു പാൎവ്വതി വ്യസനിച്ചു. താൻ എന്തൊ പിഴച്ചു പോയി എന്നു് അവൾ ശങ്കിച്ചു. തനിക്കു ദോഷമില്ലായിരുന്നുവെങ്കിൽ ശിവന്നു കാമദേവനോടു ക്രോധിപ്പാൻ കാരണമുണ്ടായിരിക്കയില്ല. ഈ കോപത്തിന്നു കാരണം താൻ തന്നെ എന്നു് ഉമ തീൎച്ചയാക്കി. തന്റെ നഷ്ടം സ്വല്പമാക്കാൻ നിശ്ചയിച്ചു. ഉമയുടെ വിനയവും ദാക്ഷിണ്യവും എത്ര! ഉമക്കു ശിവനിൽ നീരസം ഉണ്ടായില്ല. ശിവനിലുള്ള പ്രീതി അവൾ കുറച്ചു കളഞ്ഞതുമില്ല. അവൾക്കു തന്നിൽ തന്നെ വെറുപ്പു തോന്നി. മഹാദേവരെ ഭജിക്കുമ്പോൾ വന്നു പോയ ലാഘവം എന്തെന്നു് അറിയാതെ അവൾ വളരെ വിഷാദിച്ചു. ഇങ്ങനെയെല്ലാം ആലോചിക്കുമ്പോൾ ഈശ്വരനിൽ ഉള്ള പ്രേമത്തിന്നു ശക്തി കൂടി.

ശിവൻ തന്നെ പരിഗ്രഹിപ്പാനുള്ള യോഗ്യത കിട്ടാനായിട്ടു മാത്രം ആലോചിച്ചു.

ഈ കാരണത്താൽ ഉമ തപസ്സു ചെയ്തു. അവൾ ഏകാകിനിയായി ഒരു വിജനപ്രദേശത്തു ചെന്നു, ധ്യാനത്തിൽ മനസ്സുറപ്പിച്ചിരുന്നു. അന്നപാനാദികൾ മിതമായി കഴിച്ച് ഒരു വിധേന ജീവസന്ധാരണം ചെയ്തു. ഉഗ്രമായ തപോനിഷ്ഠയാൽ ശരീരം വളരെ ശോഷിച്ചു. ശിവൻ തന്നെ പരിഗ്രഹിപ്പാൻ ഉള്ള യോഗ്യത ലഭിപ്പാൻ പാൎവ്വതി ഇതുയെല്ലാം പണിപ്പെട്ടു.

ശിവൻ പാൎവ്വതിയുടെ തപസ്സിനേയും തന്നിൽ വേരൂന്നിയ ഭക്തിയേയും അറിഞ്ഞു. തന്നെ ശിവൻ പരിഗ്രഹിക്കേണമെന്ന് ഇച്ഛിച്ചു പാൎവ്വതി ചെയ്തുവരുന്ന സാഹസങ്ങളെ ശിവന്നു ബോധിച്ചു, മനസ്സലിഞ്ഞു. എന്നിട്ടും ഉമയുടെ ഹൃദയത്തെ ഒന്നുംകൂടി പരീക്ഷിച്ചു നോക്കുവാൻ താൻ പുറപ്പെട്ടു. അവൾക്കു തന്നിലുള്ള പ്രേമം യഥാൎത്ഥമോ എന്നറിയുവാൻ ശിവൻ ആഗ്രഹിച്ചു.

ഒരു ദിവസം ശിവൻ സുന്ദരനും സുകുമാരനും ആയ ഒരു ഋഷിയുടെ വേഷം ധരിച്ചു പാൎവ്വതി ഉള്ളേടത്തു ചെന്നു. ഇദ്ദേഹം പാൎവ്വതിയിൽ തനിക്കുള്ള ദയയെ വെളിവാക്കി മധുരമായി സംസാരിച്ചു. ഉമ തന്റെ വൃത്താന്തം അറിയിച്ചു. ഋഷികുമാരൻ അവളുടെ സദ്വൃത്തിയെ പ്രശംസിച്ചു. ശിവൻ മൎയ്യാദയും സൽസ്വഭാവവും ഇല്ലാത്തവൻ ആകയാൽ പാൎവ്വതിക്കു യോഗ്യനല്ല. ഉഗ്രനായ ശിവന്നുണ്ടോ ദയയും സ്നേഹവും? ഉമ എന്തിന്നാണു ശിവനെ ഭൎത്താവായി വരിപ്പാൻ ആശിക്കുന്നതു? പാൎവ്വതിയുടെ അതിയായ സൌന്ദൎയ്യത്തിന്നു തുല്യമായ ഒരു ഗുണം പോലും ചുടുകാട്ടിൽ

വസിക്കുന്ന ജടാധരനല്ലേ? ശിവനു പാൎവ്വതിയുടെ പ്രാണനാഥൻ ആവാൻ യോഗ്യത പോരാ. ശിവനെ മറന്നു കളയേണം. ശിവനെക്കാൾ തരുണനും ദയാലുവും സദ്വൃത്തനും ആയ ഒരുവനെ സ്നേഹിക്കേണം. ശിവനെ പോലെയുള്ളവനെ ഒട്ടും സ്നേഹിക്കരുതു. ശിവനെ വിട്ടു കളയേണം.

ഇതു കേട്ട് ഉമ ഋഷികുമാരന്മാരോടു വളരെ കോപിച്ചു. താൻ ആരാധിക്കുന്ന ദേവനെ ദുഷിക്കരുതെന്നു പാൎവ്വതി നീരസത്തോടെ ശാസിച്ചു പറഞ്ഞു. കാരണം അവൾ തന്റെ ആത്മാവിനെ ശിവനു സമൎപ്പിച്ചു കഴിഞ്ഞിരുന്നു. അന്യനെ ഒട്ടും ഇഷ്ടപ്പെടുന്നതല്ല. ശിവൻ തന്നെക്കാമിച്ചു വരുന്നതുവരെ തപസ്സു ചെയ്യും. ശിവന്റെ പ്രേമം കിട്ടിയില്ലെങ്കിൽ താൻ തപസ്സു ചെയ്തു ശിവഭക്തയായി മരിക്കും എന്നു ദൃഢമായി നിശ്ചയിച്ചു. അപ്പോൾ ഉണ്ടായ അത്ഭുതം എന്തു പറയാനാണ്! കപടവേഷം ധരിച്ച ഋഷി സാക്ഷാൽ ശിവനായി ശോഭിച്ചു.

ഉടനെ ഉമാമഹേശ്വരന്മാരുടെ വിവാഹം ഹിമവാൻ ഘോഷമായി കഴിച്ചു. അവൎക്കു കുമാരൻ എന്ന ഒരു പുത്രൻ ഉണ്ടായി. ഈ പുത്രൻ അതിശൂരനായി വളൎന്നു രാക്ഷസന്മാരെക്കൊന്നു. അതിനാൽ ദേവന്മാൎക്കു സ്വാതന്ത്ര്യം കിട്ടി. അവർ താന്താങ്ങളുടെ സ്ഥാനത്തു ചെന്നു പ്രവൃത്തിച്ചു തുടങ്ങി.

ഇങ്ങനെയാണു ശ്രീപാൎവ്വതി ലോകോപകാരം ചെയ്തതു. ആ ദേവി നല്ല ഗുണങ്ങൾ ഉള്ള ഒരു സ്ത്രീയെന്നു സ്പഷ്ടം തന്നെ. അവൾക്കു വിനയവും ക്ഷമയും ഉണ്ടായിരുന്നു. സദ്വിഷയങ്ങളെപ്പഠിപ്പാൻ അവൾ ഒരുക്കമായിരുന്നു.

തന്റെ നന്മയെ വൎദ്ധിപ്പിപ്പാൻ ഇച്ഛിച്ചു ഹൃദയത്തിൽ ദൃഢമായ സത്യം കടി കൊണ്ടു പാൎത്തു. തന്റെ സങ്കല്പം വിട്ടു മാറാൻ അവൾക്ക് അസാദ്ധ്യമായിരുന്നു. ഈ സത്യസങ്കല്പത്തിന് അതിമഹത്തായ പ്രതിഫലം അവൾക്കു കിട്ടി. അവൾ ആശിച്ചതു പോലെ മഹേശ്വരിയായി ഭാഗ്യാധിക്യത്താൽ ജന്മം സഫലമാക്കി ലോകമാതാവായ്തീൎന്നു.



## വാക്കുകൊണ്ട് പറഞ്ഞും എഴുത്തുകൊണ്ടു എഴുതിയും ചെയ്യേണ്ടുന്ന അഭ്യാസങ്ങൾ.

1. ഉമ ആരാണ്? 2. അവൾ എന്തിനു തപസ്സു ചെയ്തു? 3. അവരുടെ വിവാഹം വൎണ്ണിക്ക.





PRINTED AT THE DIOCESAN PRESS, MADRAS—A. 18149.

മെക്ക്മില്ലൻ കമ്പനിക്കാരുടെ

# മലയാള പാഠപുസ്തകങ്ങൾ

(പരിഷ്കരിച്ചതു)

| | | ക. | ണ. | പ. |
|---|---|---|---|---|
| ചിത്രാക്ഷരമാല | എം. എസ്സ്. ഹരിഹര അയ്യർ. | 0 | 1 | 0 |
| ബാലശിക്ഷ | എം. എസ്സ്. ഹരിഹര അയ്യർ ... | 0 | 1 | 0 |
| ഒന്നാം പാഠപുസ്തകം | ... ... ... | 0 | 2 | 6 |
| രണ്ടാം പാഠപുസ്തകം | ... ... ... | 0 | 4 | 0 |
| മൂന്നാം പാഠപുസ്തകം | ... ... ... | 0 | 7 | 0 |
| നാലാം പാഠപുസ്തകം | ... ... ... | 0 | 6 | 0 |
| അഞ്ചാം പാഠപുസ്തകം | ... ... ... | 0 | 6 | 0 |
| ആറാം പാഠപുസ്തകം | ... ... ... | 0 | 8 | 0 |
| ഏഴാം പാഠപുസ്തകം | ... ... ... | 0 | 12 | 0 |
| എട്ടാം പാഠപുസ്തകം | ... ... ... | 0 | 10 | 0 |
| ഒൻപതാം പാഠപുസ്തകം | ... ... | 0 | 8 | 0 |

ഈ പാഠപുസ്തകങ്ങൾ പല ഉപാദ്ധ്യായന്മാരുടെയും സ്കൂൾ ഇൻസ്പെക്ടർമാരുടെയും അഭിപ്രായങ്ങൾക്കനുസരിച്ച്, യോഗ്യന്മാരായ മലയാളവിദ്വാന്മാർ പരിഷ്കരിച്ചു തിരുത്തി എഴുതിയതാണ്. ഇവയിലെ വാചകരീതി ക്രമത്തിൽ ഉയർന്നു വരുന്നതും പാഠങ്ങൾ പല രസകരവിഷയങ്ങളെ സംബന്ധിച്ചവയും ആകുന്നു. തെക്കെ ഇന്ത്യയിൽ വിശേഷിച്ചു കണ്ടുവരുന്ന മൃഗങ്ങൾ, സസ്യങ്ങൾ, പ്രകൃതിയിലെ സംഭവങ്ങൾ എന്നിവയെപ്പററിയുള്ള കഥകളും, പാഠങ്ങളും മാത്രമല്ല, ഈ പാഠപുസ്തകങ്ങളിൽ ആരോഗ്യശാസ്ത്രത്തെയും, കൃഷി മുതലായ വ്യവസായങ്ങളെയും കുറിച്ചും ഉള്ള പാഠങ്ങൾ ഉണ്ട്. മലയാളരാജ്യത്തിലെ വീരന്മാർ കവികൾ തുടങ്ങിയുള്ള ശ്രേഷ്ഠന്മാരുടെ ചരിത്രങ്ങളും അടങ്ങിയിരിക്കുന്നു. പാഠവിഷയങ്ങളെ അടിസ്ഥാനമാക്കി വ്യാകരണാഭ്യാസങ്ങളെയും ഉപന്യാസവിഷയങ്ങളെയും ചേർത്തിട്ടുണ്ട്.

## മെക്ക്മില്ലൻ കമ്പനിക്കാരുടെ മലയാളകഥാപുസ്തകങ്ങൾ.

### പി. ആർ. ചിദംബരയ്യർ.

| | | ക. | ണ. | പ. |
|---|---|---|---|---|
| കഥാപാഠപുസ്തകം 1-ാം ഗ്രേഡ്. നമ്പ്ര 1 | ... | 0 | 2 | 0 |
| " " 2-ാം " നമ്പ്ര 1 | ... | 0 | 3 | 0 |

ഈ പുസ്തകങ്ങളിലെ കഥകൾ എല്ലാം പുതുതായി നിൎമ്മിച്ചവയാകുന്നു. അവ സ്കൂൾ കുട്ടികൾ കണ്ടു കിട്ടിയ നിധിയെപ്പോലെ വളരെ വിലമതിക്കുമെന്നതിൽ രണ്ടു പക്ഷമില്ല. കഥകൾ വായിച്ചു ബോധിച്ചു രസിച്ചു ഇനി കഥാപാഠം എപ്പോൾ വരുമെന്ന് അവർ കാത്തിരിപ്പാൻ അവരെ ഉത്സാഹിപ്പിക്കുന്നതാകുന്നു ഈ പുസ്തകങ്ങളുടെ ഉദ്ദേശം. കഥകളെല്ലാം കുട്ടികളുടെ അറിവിൽപ്പെടുന്ന സംഗതികളെ സംബന്ധിച്ചതാണ്. ഓരോ കഥ ഒരു നീതിയെ ഉപദേശിക്കും. എന്നാൽ ഈ ഉപദേശം ദുൎഗ്രഹമായിരിക്കയില്ല.

കുട്ടികൾ എളുപ്പം അറിവാനായി കഥകളെ ലളിതപദങ്ങളെക്കൊണ്ടു എഴുതിയിരിക്കുന്ന വാചകരീതി ക്രമത്തിൽ കയറിവരും; കഥകളിലെ മുഖ്യസംഗതികളെ അധികം വിശദമാക്കുവാൻ വേണ്ടി പ്രത്യേകമായി വരച്ചിട്ടുള്ള അനേകം ചിത്രങ്ങളും ഇവയിലുണ്ടു. ഈ ചിത്രങ്ങൾ സംഭാഷണപാഠങ്ങൾക്കു വളരെ ഉപയോഗപ്രദമാണ്.

| | | | ക. | ണ. | പ. |
|---|---|---|---|---|---|
| ശ്രീരാമചരിതവും ചന്ദ്രഹാസ ചരിതവും | | | | | |
| എം. കൃഷ്ണൻ ബി. ഏ., ബി. എൽ. | ... | ... | 0 | 8 | 0 |
| സാവിത്രികഥ ... ... | ... | ... | 0 | 4 | 0 |

രണ്ടും മൂന്നും ഫാറങ്ങളിലും (ഏഴും എട്ടും ക്ലാസ്സുകളിലും) പാഠപുസ്തകത്തിനു പുറമെ പഠിപ്പിപ്പാനുള്ള കഥാപുസ്തകങ്ങൾക്കുള്ള ആവശ്യത്തെ തീൎപ്പാനായി സരളഭാഷയിൽ പ്രത്യേകിച്ച് എഴുതിയുണ്ടാക്കിയവയാകുന്നു. ഇവയിലെ കഥാംശങ്ങളെ വിവരിപ്പാൻ പ്രയോജനകരമായ ചിത്രങ്ങളും ഉണ്ടു.

| | | | ക. | ണ. | പ. |
|---|---|---|---|---|---|
| പ്രകൃതിശാസ്ത്രത്തിലെ അത്ഭുതങ്ങൾ | | | | | |
| മൂൎക്കോത്ത് കുമാരൻ ... | ... | ... | 1 | 8 | 0 |
| മലയാള രാജ്യത്തിന്റെ ഭൂമിശാസ്ത്രം. | | ... | 0 | 8 | 0 |

ഈ പുസ്തകം രണ്ടു ഭാഗങ്ങളായി അച്ചടിച്ചിട്ടുണ്ടു. ഒന്നാം ഭാഗത്തിൽ ഭൂമിശാസ്ത്രസംബന്ധമായ വിഷയങ്ങളെ ലളിത മലയാളത്തിൽ വിവരിച്ചിട്ടുണ്ടു. മറെറ ഭാഗത്തിൽ മലയാളരാജ്യത്തിന്റെ വിവരങ്ങളും ചരിത്രവും കുട്ടികൾക്കു എളുപ്പത്തിൽ മനസ്സിലാകുന്ന വിധത്തിൽ വിവരിച്ചിട്ടുണ്ടു.

**Mrs. Satyanadhan's Sita, Savitri and Uma. Malayalam.**